

# സ്വാമിജിയെ അറിയുക

ഡോ. ബി. ബാലചന്ദ്രൻ

(പ്രസിഡന്റ് ശ്രീരാമദാസമിഷൻ യൂണിവേഴ്സൽ സൊസൈറ്റി)

ശ്രീരാമദാസ ആശ്രമം, ചേങ്കോട്ടുകോണം, തിരുവനന്തപുരം



സ്വാമിജി തൃപ്പാദങ്ങൾ ഗുരുപാദരോടൊപ്പം

# സമർപ്പണം

സ്വാമിജി തൃപ്പാദങ്ങളുടെ
ജീവിതത്തെ ആസ്പദമാക്കി
ഡോ. ബി. ബാലചന്ദ്രൻ
തയ്യാറാക്കിയ സ്വാമിജിയെ അറിയുക
എന്ന ഈ രചനയെ
സജ്ജനസമക്ഷം സമർപ്പിക്കുന്നു.

Brahmapadanand

സ്വാമി ബ്രഹ്മപാദാനന്ദ സരസ്വതി
*(അധ്യക്ഷൻ, ശ്രീരാമദാസാശ്രമം*
*തിരുവനന്തപുരം)*

*ചേങ്കോട്ടുകോണം*
*21-11-2010*

# പ്രകാശക കുറിപ്പ്

ജഗദ്ഗുരു സ്വാമി സത്യാനന്ദ സരസ്വതി തൃപ്പാദങ്ങളുടെ ലഘു ജീവചിത്രണമായ 'സ്വാമിജിയെ അറിയുക' എന്ന രചന അത്യന്തം സന്തോഷത്തോടെയാണ് ഞങ്ങൾ ലോകത്തിന് സമർപ്പിക്കുന്നത്. സ്വാമിജിയുടെ ശിഷ്യഗണങ്ങളെയും ഭക്തന്മാരെയും ഉദ്ദേശിച്ചല്ല ഈ ഗ്രന്ഥത്തിന്റെ പ്രകാശനം. കാരണം അവരെ സംബന്ധിച്ചിടത്തോളം ജീവിതത്തിന്റെ ഓരോ അംശത്തിലും ആ മഹിമാതിശയം തിരിച്ചറിഞ്ഞിട്ടുള്ളവരാണവർ. സ്വാമിജിയെ നേരിട്ടറിയുവാനും അനുഭവിക്കാനും കഴിഞ്ഞിട്ടില്ലാത്ത സമാജത്തിലെ സുമനസ്സുകൾക്ക് സ്വാമിജി തൃപ്പാദങ്ങളെ അറിയുവാനും അന്വേഷിക്കുവാനുമുള്ള പ്രചോദനം ഈ രചന കൊണ്ട് സാധിക്കുമെങ്കിൽ, ആ ഒറ്റ ഉദ്ദേശ്യംകൊണ്ട് സ്വാമിജിയുടെ പാദങ്ങളിലർപ്പിക്കുന്ന ഈ പൂജാപുഷ്പം സാർഥകമാകും.

ദൃഢവ്രതനായ സാധകൻ, ദീർഘദർശിയായ ഗുരുനാഥൻ, ഭാരതീയ ദർശനങ്ങളുടെ ആധികാരികശബ്ദം, ധർമബോധത്തിന്റെയും ബോധനത്തിന്റെയും ഉജ്ജ്വലത, സാഹിത്യ - കലാമർമ്മജ്ഞൻ, സംഘാടകൻ, കരുത്തനായ നേതാവ്, സാമുദായിക പരിഷ്കർത്താവ്, ഗ്രന്ഥകാരൻ ഇങ്ങനെ നോക്കിയാൽ സ്വാമിജിയുടെ കർമമണ്ഡലം നിസ്സീമമാണ്. കാലത്തിനുമുൻപേ നടന്ന അതിശായിയായ ആ മഹിമാവിശേഷം അറിയുവാനും പഠിക്കുവാനും ജീവിതകാലത്തിന്റെ പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് കഴിയില്ല. അത്ര ബൃഹത്തും, പ്രാമാണികവും, പ്രായോഗികവും, അർഥപുഷ്ടവും, അനുകരണീയവും ആരാധ്യവുമാണ് ആ അവതാരവരിഷ്ഠന്റെ കാലയാപനം. പുണ്യചരിതന്മാരുടെ ജീവിതാപദാനങ്ങളിൽ മനസ്സാ മുഴുകുന്നതും ആ ചെയ്തികളെ സ്മരിക്കുന്നതും ആ ധാർമികജീവിതത്തിനായി പ്രയത്നിക്കുന്നതും പുണ്യമാണ്. അതുകൊണ്ടാണ് അവരെ പുണ്യചരിതന്മാരെന്നു വിളിക്കുന്നതും. ആ ചരിതങ്ങളുടെ ലേശത്തിലെങ്കിലും ഊളിയിട്ടു നിവരുവാൻ സാധാരണക്കാർക്ക് കഴിയുവാനാണ് പുണ്യചരിതങ്ങൾ ആലേഖനം ചെയ്യപ്പെടുന്നത്. സ്വാമിജി തൃപ്പാദങ്ങളുടെ 75-ാം ജയന്തി ആഘോഷവേളയിൽ അനുസ്മരണപ്രഭാഷണം നടത്തിക്കൊണ്ട് സ്വാമിജിയുടെ സഹചാരി കൂടിയായിരുന്ന ശ്രീ കുമ്മനം രാജശേഖരൻജി പറഞ്ഞത് ഇങ്ങനെയാണ് - 'ഹൈന്ദവകേരളത്തിന് മൂന്ന് ഉത്ഥാന കാലഘട്ടങ്ങളെ കൽപ്പിക്കാമെങ്കിൽ ഒന്നാം ഘട്ടത്തിൽ അതിന്റെ കേന്ദ്രം ചട്ടമ്പിസ്വാമി തിരുവടികൾ,

ശ്രീനാരായണഗുരുദേവൻ തുടങ്ങിയവരും രണ്ടാംഘട്ടത്തിൽ ആഗമാനന്ദ സ്വാമി പ്രഭൃതികളും മൂന്നാം ഘട്ടത്തിൽ സ്വാമിജി തൃപ്പാദങ്ങളുമായിരുന്നു.' സ്വാമിജി തൃപ്പാദങ്ങളുടെ സാമൂഹിക ഇടപെടലുകളും ധർമ്മസമരനേതൃത്വവും മാത്രമാണ് പലപ്പോഴും ശ്രദ്ധിക്കപ്പെട്ടിട്ടുള്ളതെങ്കിലും ആത്മീയവും ഇതരവുമായ എല്ലാ മേഖലകളും തൃപ്പാദങ്ങൾക്ക് വശഗതമായിരുന്നു. ഹിന്ദു പുനരുത്ഥാന സന്ദർഭങ്ങളെയും നായകന്മാരെയും തമസ്കരണകോടിയിലേക്ക് തള്ളുന്നതാണ് ഈ കാലഘട്ടം. സ്വാമിജി തൃപ്പാദങ്ങളെ സംബന്ധിച്ചിടത്തോളം സമഗ്രവും ബൃഹത്തുമായ ഒരു ജീവചരിത്രം തയ്യാറാകേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമായിത്തീർന്നിട്ടുതന്നെ കാലം കുറേയായി, എങ്കിലും കർമമണ്ഡലത്തിന്റെ ഓരോ സൂക്ഷ്മാംശത്തിലും മഹനീയതയുൾച്ചേർന്ന ആ വ്യക്തിത്വത്തെ ഒരു ചിമിഴിലൊതുക്കുവാൻതന്നെ അനേകായിരം പേരുടെ അനുഭവങ്ങളുടെ സംഭരണം, ലേഖനങ്ങളുടെയും എഴുത്തുകളുടെയും സംഭരണം, പ്രസംഗങ്ങളുടെയും, ഛായാചിത്രങ്ങളുടെയും സംഭരണം, പലതരത്തിലുള്ള രേഖകളുടെയും ശേഖരണം, എല്ലാറ്റിലുമുപരി കൃത്യതയും സൂക്ഷ്മതയും തുടങ്ങി നിരവധി പ്രയത്നങ്ങൾ ആവശ്യമാണ്. ജീവിതമണ്ഡലത്തിന്റെ സമഗ്രതയുമായി തട്ടിച്ചുനോക്കിയാൽ ആശ്രമത്തിൽ സൂക്ഷിച്ചുവച്ചിരിക്കുന്ന ഇത്തരം സംഭരണങ്ങളുടെ അളവ് തുലോം പരിമിതവുമാണ്. അതുകൊണ്ടുതന്നെ ക്ലിഷ്ടസാധ്യമായ ആ മഹായജ്ഞത്തിന്റെ തയ്യാറെടുപ്പുകളുടെ ഭാഗമായി, ഇങ്ങനെയുള്ള കാര്യങ്ങൾ സ്വരൂപിച്ചുകൊണ്ടിരിക്കുകയാണിപ്പോൾ. സമഗ്രവും വിസ്തൃതവുമായ ആ ജീവചരിത്രഗ്രന്ഥം എത്രയും പെട്ടെന്ന് പൊതുജനസമക്ഷം അവതരിപ്പിക്കാനുള്ള കരുത്ത് സ്വാമിജി നല്കട്ടെ എന്നു പ്രാർത്ഥിക്കുക മാത്രമാണ് കരണീയം.

ഇത് ചിട്ടപ്പെടുത്തിയ, ശ്രീരാമദാസമിഷൻ യൂണിവേഴ്സൽ സൊസൈറ്റിയുടെ അദ്ധ്യക്ഷനും പ്രശസ്ത ഭിഷഗ്വരനും അതിലുപരി സ്വാമിജിയുടെ ശിഷ്യനുമായ ഡോ.ബി.ബാലചന്ദ്രൻ അവർകൾ, യഥാസമയം വേണ്ട നിർദ്ദേശങ്ങൾ തന്നു സഹായിക്കുന്ന പ്രൊഫ: വട്ടപ്പറമ്പിൽ ഗോപിനാഥൻപിള്ള, ഡോ.പൂജപ്പുര കൃഷ്ണൻനായർ എന്നിവർ, ഈ ഗ്രന്ഥത്തിന്റെ ആവശ്യകതയെ ഉന്നയിച്ച ഭക്തജനങ്ങൾ, സ്വാമിജിതൃപ്പാദങ്ങളുടെ ഗൃഹസ്ഥശിഷ്യന്മാർ, ആരാധകർ, സാമുദായികപ്രവർത്തകർ, പുണ്യഭൂമി പത്രത്തിന്റെ പ്രവർത്തകർ, കൃത്യസമയത്ത് അച്ചടി പൂർത്തീകരിച്ചുതന്ന ആശ്രമബന്ധു കൂടിയായ

ദർശന ഓഫ്സെറ്റ് പ്രിന്റേഴ്സ് ഉടമ ശ്രീമതി.രാധാമണിയമ്മ ടീച്ചർ തുടങ്ങി 'സ്വാമിജിയെ അറിയുക' എന്ന ഈ ഗ്രന്ഥത്തിന്റെ നിർമ്മിതിയുമായി ബന്ധപ്പെട്ട ആശ്രമബന്ധുക്കൾ പലരാണ്.

ഗുരുഭക്തി ഒന്നുകൊണ്ടുമാത്രം പുഷ്കലമായ ഇവരുടെ ജീവിതത്തിൽ സ്വാമിജിയുടെ അനുഗ്രഹത്തെ പ്രാർത്ഥിക്കുക മാത്രം ചെയ്യുന്നു.

സർവ്വോപരി ഈ രചന പ്രകാശനം ചെയ്യുന്നതിന് എല്ലാ പിന്തുണയും സഹായവും നല്കിയ സ്വാമിജിയുടെ അന്തരംഗ ശിഷ്യന്മാരും എന്റെ ആത്മീയ സഹോദരന്മാരും ഗുരുചരണസേവാരതന്മാരുമായ സംന്യാസി-ബ്രഹ്മചാരി സമൂഹവും വിശിഷ്യാ മുഖക്കുറി തൊടുവിച്ച അധ്യക്ഷൻ ബ്രഹ്മപാദാനന്ദസരസ്വതി തൃപ്പാദങ്ങളും ഈ സംരഭത്തിൽ ചെറുതല്ലാത്ത പ്രയത്നങ്ങൾ നിർവഹിച്ചിട്ടുണ്ട്. അവരുടെ പ്രാതിനിധ്യം വഹിച്ചുകൊണ്ട് ഗുർവനുഗ്രഹത്തെ ഒന്നുകൂടെ പ്രാർത്ഥിച്ചുകൊണ്ട് ശ്രീരാമദാസ ആശ്രമം - മിഷൻ പ്രസ്ഥാനങ്ങൾക്കു വേണ്ടി,

ബ്രഹ്മചാരി ഭാർഗവരാം
ജനറൽ സെക്രട്ടറി,
ശ്രീരാമദാസമിഷൻ യൂണിവേഴ്സൽ സൊസൈറ്റി

# സ്വാമിജിയെ അറിയുക

ഹിന്ദുവിന്റെ ആത്മാഭിമാനത്തെ തട്ടിയുണർത്താൻ ശക്തമായ നേതൃത്വം നല്കിയ ധർമ്മബോധത്തിന്റെ സിംഹഗർജ്ജനമായിരുന്നു ആ അനശ്വര ജ്യോതിസ്. കാട്ടാളനായ രത്നാകരനെ വാല്മീകി എന്ന മഹാമനീഷിയാക്കിയ താരക മന്ത്രമാണ് രാമനാമം. രാമനാമ ഉപാസകനായിരുന്ന സ്വാമിജി ധർമ്മധ്വജമാർന്ന ഹൈന്ദവീകതയുടെ തേർ തെളിച്ചുകൊണ്ട് അധർമ്മത്തിന്റെ വഴികളിൽ മലീമസമാർഗ്ഗങ്ങളെ കല്മഷരഹിതമാക്കി. അദ്ദേഹത്തിന് കരുത്ത് നല്കിയത്

"പശ്യസഖേ! വടുരൂപിണം ലക്ഷ്മണാ!
നിശ്ശേഷ ശബ്ദശാസ്ത്രമനേന ശ്രുതം
ഇല്ലൊരപശബ്ദമെങ്ങുമേ വാക്കിങ്കൽ
നല്ല വൈയാകരണൻ വടു നിർണ്ണയം"

എന്ന് ശ്രീരാമസ്വാമിയെക്കൊണ്ട് പ്രഥമദർശനത്തിൽത്തന്നെ പറയിച്ച ചിരഞ്ജീവിയായ ഹനുമാനാണ്.

കുരുക്ഷേത്രയുദ്ധഭൂമിയിൽ ധർമ്മ-അധർമ്മങ്ങൾ ഏറ്റുമുട്ടിയപ്പോൾ അർജ്ജുനന്റെ കൊടിക്കൂറയിൽ സ്ഥാനം പിടിച്ചുകൊണ്ട് ധർമ്മത്തിന്റെ വിജയത്തിന് കരുത്തേകിയ ശിവചൈതന്യം - ഹനുമാൻ - സ്വാമിജിക്ക് ധർമ്മത്തിന്റെ ദിശാബോധം നൽകി.

ലോകചരിത്രം വിശകലനം ചെയ്താൽ ആക്രമണങ്ങളിൽക്കൂടിയോ, മതപരിവർത്തനത്തിൽക്കൂടിയോ ഹിന്ദു അവന്റെ സാമ്രാജ്യം

വികസിപ്പിക്കുവാൻ ശ്രമിച്ചതായി ചൂണ്ടിക്കാണിക്കാൻ കഴിയുകയില്ല. എന്നാൽ ഏറ്റവും കൂടുതൽ ആക്രമണങ്ങൾക്കും, കൊള്ളയടിക്കലിനും വിധേയമായ സംസ്കാരം ഹിന്ദുവിന്റേതാണ്. ഒന്നുമില്ലാത്തവനെ ആരും കൊള്ളയടിക്കാറില്ല. അമൂല്യമായ ആദ്ധ്യാത്മികതയാണ് ഹിന്ദുവിന്റെ സ്വത്ത്. പ്രപഞ്ചോല്പത്തി, നിലനിൽപ്പ്, നാശം ഇവയെ ശാസ്ത്രീയമായി വിവരിക്കാൻ ഹിന്ദുധർമ്മത്തിനല്ലാതെ മറ്റേത് മതങ്ങൾക്ക് സാധിക്കും? സനാതന ധർമ്മം ദൈവീകമാണ്. അതുകൊണ്ടാണ് അനേകമനേകം പ്രതികൂലസാഹചര്യങ്ങളെ ധീരമായി തരണം ചെയ്ത് സംസ്കാരങ്ങളുടെ മാതാവായി ഭാരതീയ സംസ്കാരം ഇന്നും തല ഉയർത്തിനില്ക്കുന്നത്. അപചയങ്ങൾ സംഭവിച്ചപ്പോഴൊക്കെ ധർമ്മ സംരക്ഷണാർത്ഥം അവതാരങ്ങളുമുണ്ടായി. നമ്മുടെ കാലഘട്ടത്തിൽ ഹിന്ദുധർമ്മരക്ഷക്കായി അവതരിച്ച പുണ്യദേഹമാണ് ശ്രീരാമ-സീത-ആഞ്ജനേയ ഉപാസകനായിരുന്ന സ്വാമിതൃപ്പാദങ്ങൾ.

സന്യാസം സമൂഹത്തിൽ നിന്നുള്ള ഒളിച്ചോടലല്ല, മറിച്ച് ധർമ്മം പുലർന്നുകാണേണ്ടതായ സമൂഹത്തിന്റെ സ്വത്താണ് സന്യാസിയെന്ന് അദ്ദേഹം കാട്ടിത്തന്നു. എപ്പോഴൊക്കെ ഹിന്ദു വെല്ലുവിളികൾ നേരിട്ടിരുന്നുവോ, അപ്പോഴൊക്കെ ശക്തമായ നേതൃത്വം നല്കിക്കൊണ്ട്, ഹിന്ദുവിന്റെ സംഘശക്തിയെ തട്ടിയുണർത്തി, ആ വെല്ലുവിളികളെ അമ്പേ പരാജയപ്പെടുത്തുവാൻ സ്വാമിജിക്ക് സാധിച്ചു. ധാർമ്മികസന്ദേശം ഉയർത്തി പിടിച്ച ആ അവതാരപുരുഷനെ ദിങ്മാത്രമായെങ്കിലും പരിചയപ്പെടുത്തുക എന്നതു മാത്രമാണ് ഇവിടെ കരണീയം.

## ഗുരുവും ശിഷ്യനും

ആദ്ധ്യാത്മികാചാര്യന്മാരുടെയും പ്രശസ്തരായ സാംസ്കാരികനായകന്മാരുടെയും രാഷ്ട്രീയനേതാക്കന്മാരുടെയും ജന്മംകൊണ്ടും കർമ്മം കൊണ്ടും ധന്യമാണ് കേരളത്തിന്റെ തെക്കേയറ്റത്തുള്ള തിരുവനന്തപുരം ജില്ല. അയ്യാവൈകുണ്ഠസ്വാമികൾ, ചട്ടമ്പിസ്വാമികൾ, നാരായണഗുരുദേവൻ, അഭേദാനന്ദസ്വാമികൾ തുടങ്ങിയ ആദ്ധ്യാത്മികാചാര്യന്മാരുടെ ജന്മഭൂമി തിരുവനന്തപുരം ജില്ലയാണ്. ശ്രീരാമദാസാശ്രമം സ്ഥിതിചെയ്യുന്ന സ്ഥലവും പൂർവ്വീകരായ 2 മഹാപുരുഷന്മാരുടെ സമാധിസ്ഥലമത്രെ.

ഈ പുണ്യഭൂമിയിൽ ബ്രഹ്മശ്രീനീലകണ്ഠഗുരുപാദർ 1920ൽ ഒരു ഓലക്കുടിലിൽ ശ്രീരാമദാസാശ്രമം സ്ഥാപിച്ചതോടെ അദ്ദേഹം ബാഹ്യലോകവുമായുള്ള സകലബന്ധങ്ങളും ഉപേക്ഷിച്ചു. ക്രമേണ ഗുരുദേവന്റെ പ്രശസ്തി പുറംലോകത്തേക്കു വ്യാപിച്ചു. അദ്ദേഹത്തെ ദർശിക്കാനും അവിടത്തെ സവിശേഷരീതിയിലുള്ള ആരാധനാരീതിയും അഭിഷേകച്ചടങ്ങുകളും കണ്ട് നിർവൃതിടയാനും, ധാരാളം ഭക്തജനങ്ങൾ വിവിധസ്ഥലങ്ങളിൽനിന്ന് ശ്രീരാമാദാസാശ്രമത്തിലെത്തി. ഗുരുദേവൻ നല്കിയ ചാമ്പൽ (ഭസ്മം) നിരവധിപേർക്ക് ആശ്വാസം പകർന്നു. പലരുടെയും ആധിവ്യാധികൾ അതുകൊണ്ട് പരിഹൃതമായി.

ഒരു ചുട്ടിത്തോർത്തും ധരിച്ച്, ആധ്യാത്മികതയുടെ ഉജ്ജ്വല പ്രതീകമായി, ആശ്രമത്തിലെ അടുക്കളപ്പണി മുതൽ ആരാധന വരെയുള്ള സകലകർമ്മങ്ങളും ചെയ്തുകൊണ്ടാണ് ആ ശ്രീരാമദാസഭക്തൻ കാലം കഴിച്ചത്. 'ലോകം ഒരു കുടുംബം' എന്ന അർത്ഥപൂർണ്ണവും വേദപ്രോക്തവുമായ ആശയമായിരുന്നു അദ്ദേഹം ലോകത്തിനു നല്കിയ സന്ദേശം.

തന്റെ കാലശേഷം തന്റെ സന്ദേശം പ്രചരിപ്പിക്കുന്നതിനും ആശ്രമത്തിന്റെ ചുമതല ഏല്പിക്കുന്നതിനും അതിവിശിഷ്ടമായ ആരാധനാരീതികൾ മുന്നോട്ടുകൊണ്ടുപോകുന്നതിനും ബ്രഹ്മശ്രീ നീലകണ്ഠ ഗുരുപാദർ കണ്ടെത്തിയ ശിഷ്യനായിരുന്നു ജഗദ്ഗുരു സ്വാമി സത്യാനന്ദസരസ്വതി.1965 മേയ് 26-ാം തീയതി നീലകണ്ഠഗുരുപാദർ സമാധിയടഞ്ഞു.

ലോകാനുഗ്രഹാർത്ഥം ജീവിതം നയിക്കുന്ന തപസ്വിയും ജീവന്മുക്തനുമായ ഗുരുവും ആദ്ധ്യാത്മികതൃഷ്ണാപരിഹാരത്തിനുവേണ്ടി ഗുരുവിനെത്തേടി നടക്കുന്ന ശിഷ്യനും ഒരുമിച്ചുചേരുമ്പോഴാണ് ഇരുവരുടെയും ജന്മം സഫലമാകുന്നത്. ശ്രീരാമകൃഷ്ണപരമഹംസന്റെയും വിവേകാനന്ദന്റെയും സംഗമം അത്തരത്തിലൊന്നായിരുന്നു. തത്തുല്യമായ ഒന്നത്രേ ബ്രഹ്മശ്രീനീലകണ്ഠ ഗുരുപാദരുടെയും ശിഷ്യനായ സ്വാമി സത്യാനന്ദസരസ്വതിയുടെയും സംഗമം. ഗുർവനുഗ്രഹം, കഠിനമായ തപസ്യ, അന്യാദൃശമായ ഇച്ഛാശക്തി, അന്ധവിശ്വാസങ്ങൾക്കും മാനസികാടിമത്തത്തിനും എതിരെ നടത്തിയ സന്ധിയില്ലാത്ത സമ

രം, അത്ഭുകരമായ സരസ്വതീവിലാസം, ഏതുവിഷയവും യുക്തിയുക്തമായി അവതരിപ്പിക്കാനുള്ള സവിശേഷ സാമർത്ഥ്യം, സർവ്വോപരി സകലരെയും വാത്സല്യത്തോടെയും കാരുണ്യത്തോടും സ്വീകരിക്കുന്നതിലും അവരുടെ പ്രശ്നങ്ങൾ ക്ഷമാപൂർവം കേട്ട് പരിഹാരം നിർദ്ദേശിച്ചുകൊടുക്കുന്നതിലും കാട്ടിയ ആർദ്രഭാവം, മറ്റു സന്യാസിമാരിൽനിന്ന് വ്യതിരിക്തമായ ജീവിതശൈലി, കർമ്മമണ്ഡലം മുതലായവയാൽ കുറഞ്ഞകാലംകൊണ്ടുതന്നെ സ്വാമിജി ലോകപ്രശസ്തനായി.

യുഗംപ്രതി വ്യത്യസ്തമാണ് ധർമ്മങ്ങൾ. അതുകൊണ്ടാണ് ആചാര്യന്മാരുടെ കർമ്മമണ്ഡലങ്ങളും വ്യത്യസ്തമായിരിക്കുന്നത്. ആധുനികകാലത്ത് ആരാധനയും തപസ്സും മാത്രം പോരാ. തപോവാടങ്ങളിൽനിന്ന് പുറത്തുവന്ന്, അജ്ഞതയിലും അലസതയിലും മുഴുകി സ്വത്വവും പൈതൃകവും മറന്നുകിടക്കുന്ന ജനതയെ ബോധമതികളും കർമ്മനിരതരും ധർമ്മസംരക്ഷകരുമാക്കേണ്ട കർത്തവ്യംകൂടി ആധുനിക സന്യാസിക്കുണ്ട്. ഈ മഹത്തായ യുഗധർമ്മമാണ് സ്വാമിജി നാലരദശകമായി അവിശ്രമം നിർവഹിച്ചുകൊണ്ടിരുന്നത്.

## പൂർവ്വാശ്രമം

തിരുവനന്തപുരം ജില്ലയിലെ അണ്ടൂർക്കോണം വില്ലേജിൽ മംഗലത്തുഭവനത്തിൽ ശ്രീ മാധവൻപിള്ളയുടെയും ശ്രീമതി തങ്കമ്മയുടെയും രണ്ടാമത്തെ പുത്രനായി 1935 സെപ്റ്റംബർ 25-ാം തീയതി പുണർതം നക്ഷത്രത്തിൽ ജനിച്ച ശേഖരൻനായരാണ് പിൽക്കാലത്ത് ലോകപ്രശസ്തനായിത്തീർന്ന ജഗദ്ഗുരു സ്വാമി സത്യാനന്ദസരസ്വതി.

ബാല്യകാലം മുതൽ ആദ്ധ്യാത്മികകാര്യങ്ങളിൽ അദ്ദേഹം തത്പരനായിരുന്നു. അഞ്ചാമത്തെ വയസ്സിൽ വിഷ്ണുസഹസ്രനാമം ഹൃദിസ്ഥമാക്കി. അക്കാലത്തു പലപ്പോഴും അദ്ദേഹത്തിനു ബാലഗോപാലദർശനം ലഭിച്ചിരുന്നു. പില്ക്കാലത്തെഴുതിയ 'ഉണ്ണിച്ചേവടി' എന്ന കവിതയിൽ ഉണ്ണിക്കണ്ണനോടുള്ള ഗാഢഭക്തി പ്രകടമാക്കിയിട്ടുണ്ട്.

സ്വാമിജിയുടെ ഭവനത്തിനു സമീപമാണ് പ്രസിദ്ധമായ പണിമൂലഭഗവതി ക്ഷേത്രം. തൻമൂലം കുട്ടിക്കാലം മുതൽതന്നെ ദേവിയുടെ ഉപാസകൻ കൂടിയായിരുന്നു അദ്ദേഹം. പിൽക്കാലത്ത് പണിമൂലദേവീ

സ്തവം എന്ന കൃതിയിൽ ദേവിയുടെ വിവിധഭാവങ്ങൾ അതീവമനോഹരമായി ശബ്ദാർത്ഥ സമ്മിളിതമായ ഭാഷയിൽ അദ്ദേഹം അവതരിപ്പിച്ചിരിക്കുന്നു.

പോത്തൻകോട് എൽ.പി.സ്കൂൾ, കൊയ്ത്തൂർക്കോണം ഈശ്വരവിലാസം യു.പി.സ്കൂൾ, കണിയാപുരം മുസ്ലീം ഹൈസ്കൂൾ, തിരുവനന്തപുരം മഹാത്മാഗാന്ധി കോളേജ്, ഗവ.ട്രെയിനിംഗ് കോളേജ് എന്നിവിടങ്ങളിലായിരുന്നു വിദ്യാഭ്യാസം. മറ്റുവിദ്യാർത്ഥികളുടെ ചപലസ്വഭാവമൊന്നും അദ്ദേഹം പ്രകടിപ്പിച്ചിരുന്നില്ല. ചിലപ്പോൾ ഉള്ളങ്കൈമാത്രം നല്ലവണ്ണം ചൂടാക്കി സഹപാഠികളെ അത്ഭുതപ്പെടുത്തിയിരുന്നു. യോഗാചാര്യനായ ശ്രീ വെൺകുളം പരമേശ്വരനിൽനിന്ന് യോഗാസനങ്ങൾ പരിശീലിച്ചു. വിദ്യാർത്ഥിയായിരുന്ന കാലത്തുതന്നെ കലാസാംസ്കാരിക രംഗങ്ങളിലും സാമൂഹികമേഖലകളിലും അദ്ദേഹം സജീവമായി പങ്കെടുത്തിരുന്നു. പഠനം പൂർത്തിയാക്കിയതിനുശേഷം അദ്ദേഹം തുണ്ടത്തിൽ മാധവവിലാസം ഹൈസ്കൂളിൽ കുറച്ചുകാലം അദ്ധ്യാപകനായി ജോലിനോക്കി. കുട്ടികൾക്കെല്ലാം പ്രിയങ്കരനായ അദ്ധ്യാപകനായിരുന്നു സ്വാമികൾ. ബ്രഹ്മശ്രീനീലകണ്ഠഗുരുപാദരുടെ സമാധിക്കുശേഷം ആശ്രമത്തിന്റെ ചുമതല പൂർണ്ണമായി ഏറ്റെടുക്കേണ്ടിവന്നതിനാൽ കുറച്ചുകാലത്തിനകം തന്നെ ജോലി രാജിവച്ചു.

വിദ്യാഭ്യാസം പൂർത്തിയാക്കിയ കാലത്ത് ഒരു സന്യാസിയുടെ ക്ഷണപ്രകാരം ഹിമാലയപര്യടനത്തിന് അദ്ദേഹം തയ്യാറായി. കൃഷ്ണവസിഷ്ഠഗുഹ, ഹൃഷീകേശം, ഹിമാലയം എന്നായിരുന്നു ആ സന്യാസി കൊടുത്തവിലാസം. തന്റെ ഹിമാലയയാത്ര ആരെയും അദ്ദേഹം അറിയിച്ചിരുന്നില്ല. യാത്ര പുറപ്പെടാൻ തീരുമാനിച്ചതിന്റെ തലേദിവസം ബ്രഹ്മശ്രീ നീലകണ്ഠഗുരുപാദർ ഒരാളെ അദ്ദേഹത്തിന്റെ അടുക്കലേയ്ക്കയച്ചു. ഉടനെ ആശ്രമത്തിലെത്തണം എന്നായിരുന്നു ഗുരുപാദരുടെ സന്ദേശം. വളരെ ബാല്യത്തിൽ ഒന്നോ രണ്ടോ തവണ മാത്രമേ ശേഖരൻ ഗുരുപാദരുടെ ആശ്രമത്തിൽ പോയിരുന്നുള്ളൂ. എന്നാൽ പ്രഥമദർശനത്തിൽതന്നെ തന്റെ ഭാവിശിഷ്യനെ ഗുരു ശേഖരനിൽ ദർശിച്ചിരുന്നു. ആശ്രമത്തിൽ എത്തിച്ചേർന്ന ശേഖരനോട് ഗുരുപാദർ പറഞ്ഞത് 'അവിടെ ഉള്ളതൊക്കെ ഇവിടെയുമുണ്ട്, ഇവിടെ ഇല്ലാത്തതൊന്നും അവിടെയില്ല'എന്നത്രെ. ഗുരുപറഞ്ഞ വാക്യത്തിന്റെ

പൊരുൾ ബുദ്ധിമാനായ ശേഖരനു മനസ്സിലായി. തുടർന്ന് ഗുരുവിന്റെ നിർദ്ദേശമനുസരിച്ച്, 1962-ൽ ഹിമാലയ യാത്ര ഉപേക്ഷിച്ച് അദ്ദേഹം ആശ്രമത്തിലെത്തി.

ഗുരുവിന്റെ അനുഗ്രഹത്തോടെ ആശ്രമത്തിന്റെ പല ചുമതലകളും അദ്ദേഹം ഏറ്റെടുത്തു. കഠിനമായ യാതനയും പ്രതിസന്ധികളും കൊണ്ട് ദുർഗമമായ പാതയായിരന്നു ശിഷ്യനു മുന്നിൽ ഉണ്ടായിരുന്നത്. അതെല്ലാം ഒരു വെല്ലുവിളിയെന്ന വിധത്തിൽ ഏറ്റെടുത്ത് ആ പാതയിലൂടെ മുന്നോട്ട് നീങ്ങി. പിൽക്കാലത്ത് അദ്ദേഹത്തിന് ഏറ്റെടുക്കേണ്ടിവന്ന കഠിനകർമ്മങ്ങളുടെ പരിശീലനക്കളരിയായിരുന്നു ആശ്രമത്തിലെ കർമ്മമണ്ഡലം. ഗുരു തന്റെ തപഃശക്തിമുഴുവൻ ശിഷ്യനിലേക്ക് പകർന്നു. ഭദ്രദീപത്തിൽ നിന്നു കൊളുത്തിയപന്തംപോലെ ഗുരുവിൽനിന്നു കിട്ടിയ ഊർജ്ജം സ്വാമിജി വിഹരിച്ച എല്ലാ കർമ്മമണ്ഡലങ്ങളിലും ജ്വലിച്ചുനിന്നു. തത്ത്വശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദത്തിന് തയ്യാറായ ശിഷ്യനോട് ഗുരുപാദർ പറഞ്ഞു, 'വേണ്ട ടോ, വേണ്ടതൊക്കെ വേണ്ടസമയത്ത് തോന്നിക്കൊള്ളും'. ആ അനുഗ്രഹം ജീവിതകാലം മുഴുവനും അദ്ദേഹത്തിനുണ്ടായിരുന്നു.

1965 മേയ് 26-ാം തീയതി ബ്രഹ്മശ്രീ നീലകണ്ഠഗുരുപാദർ സമാധിയായി. തുടർന്ന് ആശ്രമത്തിന്റെ മുഴുവൻ ചുമതലയും മഠാധിപതി സ്ഥാനവും ശേഖരൻ ഏറ്റെടുത്തു. അന്നുമുതൽ സ്വാമി സത്യാനന്ദസരസ്വതി എന്ന സന്യാസനാമത്തിൽ അദ്ദേഹം അറിയപ്പെടാൻ തുടങ്ങി. ഗുരുപാദരുടെ വസുധൈവകുടുംബകം (ലോകം ഒരു കുടുംബം) എന്ന ആശയം പ്രാവർത്തികമാക്കാൻവേണ്ടി 1981ൽ സ്വാമിജി ശ്രീരാമദാസമിഷൻ യൂണിവേഴ്സൽ സൊസൈറ്റി രജിസ്റ്റർ ചെയ്തു.

ശ്രീ പാങ്ങപ്പാറ പ്രഭാകരൻ നായർ രചിച്ച് 1974-ൽ പ്രസിദ്ധീകരിച്ച ശ്രീനീലകണ്ഠ സുപ്രഭാതത്തിന്റെ അവതാരികയിൽ ആദ്ധ്യാത്മികാചാര്യനായ പ്രൊഫ.ജി.ബാലകൃഷ്ണൻ നായർ ഇങ്ങനെ എഴുതി. "ഇന്ന് ശ്രീരാമദാസാശ്രമത്തിന്റെ ചുമതല വഹിക്കുന്ന ശ്രീമദ് സത്യാനന്ദസരസ്വതി സ്വാമികൾക്കാണ് ആചാര്യന്റെ (ശ്രീ നീലകണ്ഠഗുരുപാദരുടെ) അദ്ധ്യാത്മവിദ്യയും ആശ്ശിസ്സും സമഗ്രമായി പകർന്നുകിട്ടാൻ ഭാഗ്യമുണ്ടായത്.' ശ്രീമത് സത്യാനന്ദസരസ്വതിസ്വാമികളുടെ ആദ്ധ്യാത്മിക തൃഷ്ണ ശമിപ്പിക്കാൻ തന്നെയാണോ ബ്രഹ്മശ്രീ നീലകണ്ഠഗുരുപാ

ദർ അവതരിച്ചതെന്ന് തോന്നുമാറ് ശിഷ്യൻ സർവഥാ ആ പദത്തിനർഹനായി വർത്തിക്കുന്നുവെന്ന് ഇന്ന് ആശ്രമം സന്ദർശിക്കുന്ന ആർക്കും ധരിക്കാൻ കഴിയും. ആശ്രമം വിഭാവനം ചെയ്യുന്ന സാമൂഹിക പ്രവർത്തനങ്ങളുടെ രൂപവും പരിണാമവും എന്തുതന്നെയായാലും ശ്രീമത് സത്യാനന്ദസരസ്വതികളുടെ ആദ്ധ്യാത്മികലക്ഷ്യത്തിന്റെ പൂർണ്ണത ഒന്നുകൊണ്ടുതന്നെ ഗുരുവിന്റെയും ശിഷ്യന്റെയും ജീവിതോദ്ദേശ്യം സമ്പൂർണ്ണ സാഫല്യത്തിലെത്തുമെന്നുള്ളതിൽ ഇതെഴുതുന്നയാളിന് സംശയമില്ല."ഋഷിതുല്യനായ ബാലകൃഷ്ണൻ നായരുടെ പ്രവചനം ശരിയായിരുന്നുവെന്ന് പിൽക്കാലത്ത് എല്ലാവർക്കും ബോദ്ധ്യമായി.

സംഘടിതമല്ലാത്തതുകൊണ്ടുള്ള ഗുണവും ദോഷവും ഹിന്ദുമതത്തിനുണ്ട്. സ്വന്തം മതത്തിന്റെ അടിവേരുകളെക്കുറിച്ചോ, സ്വന്തം പൈതൃകത്തിന്റെ മഹത്വത്തെക്കുറിച്ചോ ഹിന്ദുക്കൾ പൊതുവെ അജ്ഞരാണ്. അവരെ ജാതികളായി തിരിച്ച് ചൂഷണം ചെയ്യാനാണ് പലർക്കും താൽപര്യം. സ്വന്തം മതത്തിൽ ആളെക്കൂട്ടാൻവേണ്ടി ഹിന്ദുമതഗ്രന്ഥങ്ങളെ ദുർവ്യാഖ്യാനം ചെയ്തു വികൃതമാക്കുമ്പോഴും ഹിന്ദുമതാചാര്യന്മാരെ നികൃഷ്ടമായ രീതിയിൽ അവതരിപ്പിച്ചു പരിഹസിക്കുമ്പോഴും അവർക്ക് യുക്തിഭദ്രമായി മറുപടി നൽകാൻ നമ്മുടെ പല ആചാര്യൻമാരും മതേതരത്വത്തിന്റെ പേരിൽ അറച്ചുനിന്നിരുന്നു. ഹിന്ദുമതപീഡനവും ഇതരമതപ്രീണനവും രാഷ്ട്രീയഭിക്ഷാംദേഹികൾക്ക് വോട്ടുബാങ്കുകൾ സൃഷ്ടിക്കാനുള്ള എളുപ്പമാർഗ്ഗങ്ങളായി. പ്രലോഭനങ്ങൾകൊണ്ട് ഹിന്ദുക്കളെ കൂട്ടമായി മതം മാറ്റിയപ്പോഴും സർക്കാരും സംഘടിതമതക്കാരും ഹിന്ദുക്കളുടെ ആരാധനാലയങ്ങൾ കൈയേറുകയും കൈയടക്കുകയും ചെയ്തപ്പോഴും ഹിന്ദുവെന്നുപറയുന്നതിൽ ആക്ഷേപം കണ്ടവർ, ഹിന്ദുദേവാലയങ്ങളുടെ ഭരണം കൈയാളിയപ്പോഴും, ട്രേഡ് യൂണിയന്റെ പേരിൽ കൊടിപിടിച്ച് അമ്പലങ്ങളിലെ ആരാധനയും പൂജയും മുടക്കിയപ്പോഴും അതിനെതിരെ പ്രതികരിക്കാനോ പ്രതിഷേധിക്കാനോ ഹിന്ദുവോ മതേതരത്വത്തിന്റെപേരിൽ നൂറുവട്ടം പ്രസ്താവനകളിറക്കുന്ന ബുദ്ധിജീവികളോ മുന്നോട്ടുവന്നില്ല.

കൊട്ടിയൂർ പാലുകാച്ചിമല, നിലയ്ക്കൽ, ശംഖുമുഖത്തെ പാപ്പാവേദി മുതലായപ്രശ്നങ്ങൾ സധൈര്യം ഏറ്റെടുത്തുകൊണ്ട് അദ്ദേഹം പ്രക്ഷോഭണങ്ങൾക്കു നേതൃത്വം കൊടുക്കാൻ തയ്യാറായത് ഈ പശ്ചാ

ത്തലത്തിലാണ് ഹിന്ദുമതത്തെ വേട്ടയാടുന്ന വെല്ലുവിളികളെ നേരിടാനും, ഹിന്ദുമതത്തിന്റെ ചൈതന്യം കെടാതെ സൂക്ഷിക്കാനും, നമ്മുടെ സാംസ്കാരികപൈതൃകതത്തിന്റെ സമുജ്ജ്വലപാരമ്പര്യം അനുസ്മരിപ്പിക്കാനും, സ്വാമിജി സധൈര്യം രംഗത്തിറങ്ങി. ശ്രീരാമദാസന്റെ ബലവേഗങ്ങളോടെ അദ്ദേഹം കേരളത്തിനകത്തും പുറത്തും ഭാരതത്തിനുവെളിയിലും ജൈത്രയാത്രനടത്തി. അമ്പലധ്വംസനം, കൂട്ടമതംമാറ്റം, ദേവസ്വഭരണത്തിലെ അഴിമതി, കപടവേദാന്തം, നിരന്തരമായി ഹിന്ദുമതത്തെ വികൃതമായി ചിത്രീകരിക്കാനുള്ള ചിലരുടെ പ്രവണത എന്നിവയ്ക്കെല്ലാം എതിരായി സ്വാമിജി കൊടുങ്കാറ്റുപോലെ ആഞ്ഞുവീശി, സിംഹത്തെപ്പോലെ ഗർജ്ജിച്ചു. അതിന്റെ അനന്തരഫലമോ, പാലുകാച്ചിമലകൾ പ്രകമ്പനംകൊണ്ടു, പാപ്പാവേദികൾ തകർന്നുവീണു, കൊട്ടിയൂർ പെരുമാൾ പുളകംപൂണ്ടു. നിലയ്ക്കലുയർത്തിയ കള്ളക്കുരിശുകൾ നിലംപൊത്തി. ഹിന്ദുവിന് ശക്തിയില്ലെന്നുപറഞ്ഞ് ഗ്രഹണത്തിന് തലയുയർത്തിയ ഞാഞ്ഞൂലുകൾ തലതാഴ്ത്തി. ഇങ്ങനെയും ഒരു സന്യാസിയോ എന്ന് പലരും അത്ഭുതം കൂറി. യോഗേശ്വരനായ കൃഷ്ണനെയും ധനുർദ്ധരനായ പാർത്ഥനെയും സ്വാമിജിയിൽ ദർശിച്ച ഹിന്ദുക്കൾ തങ്ങൾ അനാഥരല്ല എന്നോർത്ത് ആനന്ദപുളകിതരായി. 'സ്വധർമ്മേ നിധനം ശ്രേയഃ പരധർമ്മോ ഭയാവഹഃ' എന്ന ഭഗവാൻ കൃഷ്ണന്റെ ഉപദേശം ജീവിതവ്രതമാക്കിക്കൊണ്ട് ശത്രുവിനും മിത്രത്തിനും ഒന്നുപോലെ ആപ്തബന്ധുവായ ജഗദ്ഗുരു സ്വാമി സത്യാനന്ദസരസ്വതി തൃപ്പാദങ്ങൾ ജീവിതകാലം മുഴുവൻ തന്റെ ജൈത്രയാത്ര തുടർന്നു.

## സാഹിത്യകാണ്ഡം

നാനാതരത്തിലുള്ള അസമത്വവും ജാതിസ്പർദ്ധയും, അനാചാരങ്ങളും അസംഘടിതത്വവും, സ്വധർമ്മ വിസ്മൃതിയും, അലസതയും കൊണ്ട് ദുർബലമായ ഹിന്ദുമതത്തെയും സനാതനധർമ്മത്തെയും സമുദ്ധരിക്കലായിരുന്നു സ്വാമിജിയുടെ ജീവിത ലക്ഷ്യം. അതിനുവേണ്ടി അദ്ദേഹം ആവിഷ്ക്കരിച്ച നിരവധി കർമ്മ പരിപാടികളിലൊന്നായിരുന്നു സാഹിത്യ രചന.

സ്വാമിജിയുടെ ജിഹ്വാഗ്രത്തിലും തൂലികത്തുമ്പിലും വാണീഭഗവതി

സദാ നൃത്തം ചെയ്തിരുന്നു. തന്റെ ഗുരുവായ ബ്രഹ്മശ്രീ നീലകണ്ഠ ഗുരുപാദരുടെ ജീവിത ചരിതമായ പാദപൂജ പലവിധ സവിശേഷത കൾകൊണ്ടും മലയാളത്തിലെ ജീവചരിത്രശാഖയിൽ ഒറ്റപ്പെട്ടു നിൽക്കു ന്നു. സനാതന ധർമ്മത്തിന്റെ പ്രത്യേകതകൾ, നമ്മുടെ പൈതൃക ത്തിന്റെ ഉജ്ജ്വല തലങ്ങൾ, ഗുരുത്വത്തിന്റെ മഹത്വം, സ്വന്തം ഗുരുനാ ഥന്റെ അന്യാദൃശമായ വ്യക്തിത്വം മുതലായവ അനാവരണം ചെയ്യാ നാണ് സ്വാമികൾ 'പാദപൂജ' രചിച്ചത്. ശ്രീനീലകണ്ഠ ഗുരുപാദരെ ക്കുറിച്ചും വിശിഷ്യാ സ്വാമിജിയുടെ സർഗ്ഗവൈഭവം, വിവിധ വിഷയ ങ്ങളിൽ അദ്ദേഹത്തിനുള്ള അതലസ്പർശിയായ പാണ്ഡിത്യം, ഗുരു ഭക്തി എന്നിവയെക്കുറിച്ചറിയാൻ ആഗ്രഹമുള്ളവർ, ഈ ബൃഹദ് ഗ്രന്ഥം തീർച്ചയായും വായിച്ചിരിക്കണം.

അദ്ധ്യാത്മരാമായണം കിളിപ്പാട്ടിന് നിരവധി വ്യാഖ്യാനങ്ങളും പഠ നങ്ങളും ഉണ്ടായിട്ടുണ്ട്. അവയെ എല്ലാം അതിശയിക്കുന്നതാണ് സ്വാമിജി രാമായണത്തിനു രചിച്ച പാദപൂജ വ്യാഖ്യാനം.

വ്യാഖ്യാന ലക്ഷണങ്ങൾ സമ്പൂർണ്ണമായി അനുസരിക്കുന്നതാണ് രാമായണം കിളിപ്പാട്ടിന്റെ ഈ ബൃഹദ് വ്യാഖ്യാനം, രാമായണത്തിന്റെ ആദ്ധ്യാത്മികമായ അകപ്പൊരുൾ അവിടവിടെ വിശദമായി ചേർത്തി ട്ടുണ്ട്. രാമായണ കഥാപാത്രങ്ങളുടെ അകാരാദി ക്രമത്തിലുള്ള പട്ടി കയും അനുബന്ധമായുണ്ട്. ദീർഘനാളത്തെ മനനവും ഗവേഷണവും കൊണ്ട് സ്വാമിജി അക്ഷരം കൊണ്ടു നിർമ്മിച്ച അതിഗംഭീരവും അദൃ ഷ്ടപൂർവ്വവും ആയ ഒരു വാങ്മയക്ഷേത്രമാണ് ഈ രാമായണവ്യാ ഖ്യാനം. അദ്ദേഹത്തിന്റെ മറ്റൊരു പ്രധാനകൃതിയാണ് തുളസീദാസ രാമായണത്തിന്റെ ഇംഗ്ലീഷ് വിവർത്തനം.

കവിത എഴുതുന്നതിലും ആലപിക്കുന്നതിലും അതീന താൽപര്യം സ്വാമിജി പ്രദർശിപ്പിച്ചിരുന്നു. നമ്പ്യാരുടെ തുള്ളൽകൃതികളും ആട്ട ക്കഥകളിലെ പദങ്ങളും അതി മധുരമായി സ്വാമിജികൾ ആലപിച്ചുകേ ട്ടിട്ടുണ്ട്.

ശബ്ദാർത്ഥങ്ങളുടെ മേൽ സ്വാമികൾക്കുള്ള അത്ഭുതകരമായ സ്വാധീനത്തിന്റെ പ്രത്യക്ഷോദാഹരണമാണ് പണിമൂല ദേവീസ്തവം എന്ന സ്തോത്രകാവ്യം.

'മണ്ഡിതമണ്ഡനമണ്ഡലവാസിനി
മണ്ഡലഭാസിനി മൂർത്തിനുതേ
മണ്ഡലവാഹിനി മുണ്ഡനിഷൂദിനി
ഖണ്ഡനചണ്ഡവിചണ്ഡകരേ
ജയ ജയ ഹേ പണിമൂല നിവാസിനി
പാപവിനാശിനി വിശ്വനുതേ'

*(പണിമൂല ദേവീസ്തവം)*

'പരയുടെ പാവനപാദുകത്തിൽ നിന്നും
പടുതയൊടിങ്ങു പടുത്തുയർത്ത ശിൽപ്പം
പ്രകൃതിയതെന്നു പ്രസിദ്ധി പെറ്റു ജീവ-
പ്രകൃതിയിലാണ്ടിഹ ദ്വൈതമുദ്ഭവിപ്പൂ'

*(സ്വാമിജിയുടെ നോട്ടുബുക്കിൽ നിന്ന്)*

എന്നിങ്ങനെ പ്രൗഢോജ്ജ്വലമായ രീതിയിൽ കവിതകളെഴുതിയ സ്വാമിജിയുടെ തൂലികത്തുമ്പിൽ നിന്നാണ്

'ഒന്നിനും വേദനയേകാനീശൻ
നമ്മെയനുവദിക്കില്ല.
ചിൻമയനായ ഭഗവാൻ നമ്മെ
നൻമയിലേക്കു നയിപ്പോൻ' *(ഈശ്വരൻ)*
'കൊച്ചരിപ്പല്ലുകാട്ടി ഞാൻ
പുഞ്ചിരിച്ചു തുടങ്ങവേ
കൊച്ചിളം കാറ്റ് കൂട്ടിന്നായ്
വന്നണഞ്ഞരികത്തിലായ്' *(പിച്ചി)*
'ഓമെന്നിങ്ങനെ പാടിനടക്കും
നീയാരാണെൻ ചങ്ങാതീ
പൂവുകൾ തോറും പാറി നടക്കും
ഞാനൊരു കരിവണ്ടെൻ തോഴാ' *(വണ്ടിനോട്)*

എന്നിങ്ങനെ കുട്ടികൾക്കുവേണ്ടി ലളിതവും അർത്ഥസമൃദ്ധവുമായ ഈ വരികൾ വാർന്നുവീഴ്ന്നത്. സാധാരണബാലകവിതകളിൽനിന്നു വ്യത്യസ്തമാണ് സ്വാമിജിയുടെ ബാലകവിതാമഞ്ജരിയിലെ കവിതകൾ. ഒരു യതീന്ദ്രന്റെ ജീവിതദർശനത്തിന്റെ അനുരണനങ്ങൾ ഈ കവിതകളിൽ മുഴങ്ങുന്നത് നിപുണശ്രോതങ്ങൾക്കു കേൾക്കാം.

ശബ്ദാർത്ഥങ്ങളുടെ ജടിലസൗന്ദര്യവും തത്ത്വശാസ്ത്രത്തിന്റെ കാർക്കശ്യവും ആധുനിക ശാസ്ത്രത്തിന്റെ നിഷ്കൃഷ്ടതയും ഒത്തുചേർന്ന 'ഗുരുത്വം എന്ന ശാസ്ത്രം' എന്ന വിശിഷ്ട കൃതിയും തൃപ്പാദങ്ങളുടെ രചനാകൗശലമത്രേ. സനാതന ധർമ്മം, ഹൈന്ദവാചാരങ്ങൾ, ക്ഷേത്ര സങ്കൽപ്പം, വിഗ്രഹാരാധന, ഇതിഹാസങ്ങൾ, വിവിധ ദേവതാ സങ്കൽപ്പങ്ങൾ മുതലായവയെക്കുറിച്ച് പതിനെട്ടോളം ലഘുഗ്രന്ഥങ്ങൾ സ്വാമിജി രചിച്ചിട്ടുണ്ട്. ഇവയെല്ലാം യശശ്ശരീരനായ ഡോ. എ.ബാലകൃഷ്ണൻ നായർ ഇംഗ്ലീഷിൽ വിവർത്തനം ചെയ്ത് "Reflection on Hinduism" എന്ന പേരിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഡോ.എൻ.ഗോപാലപ്പണിക്കർ വ്യാഖ്യാനിച്ച യോഗാവാസിഷ്ഠത്തിനും ഡോ.പൂജപ്പുര കൃഷ്ണൻ നായർ രചിച്ച ലക്ഷ്മണോപദേശം വ്യാഖ്യാനത്തിനും സ്വാമികൾ എഴുതിയ അവതാരികകൾ ഹൈന്ദവ ദർശനങ്ങളിൽ അദ്ദേഹത്തിനുള്ള അഗാധപാണ്ഡിത്യത്തിനുള്ള നികഷോപലങ്ങളാണ്. ഈ സാഹിത്യരചനകൾ എല്ലാം അദ്ദേഹം നടത്തിയത് വളരെയധികം തിരക്കുപിടിച്ച പ്രവർത്തനങ്ങൾക്കിടയിലായിരുന്നു.

## ക്ലാസ്സിക് കലോപാസകൻ

ക്ലാസ്സിക് സാഹിത്യം, കഥകളി, തുള്ളൽ തുടങ്ങിയ ക്ലാസ്സിക് കലകൾ എന്നിവയുടെ ഉപാസകൻ കൂടിയായിരുന്നു സ്വാമിജി. ഇവയിൽ ഏതെങ്കിലും ശാഖകളിൽ താല്പര്യമുള്ളവരുമായി എത്രമണിക്കൂർ സംസാരിച്ചാലും മതിവരാത്ത ഒരാളായിരുന്നു അദ്ദേഹം. കോട്ടയത്ത് തമ്പുരാൻ, ധർമ്മരാജാ, അശ്വതി തിരുനാൾ, കിളിമാനൂർ കോയിത്തമ്പുരാൻ, ഉണ്ണായി വാര്യർ എന്നിവരുടെ ആട്ടക്കഥകൾ, കിരാതം, സന്താനഗോപാലം, ദേവയാനീസ്വയംവരം, ദുര്യോധനവധം തുടങ്ങിയ ആട്ടക്കഥകൾ എന്നിവയിലെ പ്രശസ്തപദങ്ങൾ കല്ല്യാണ സൗഗന്ധികം, കിരാതം, നളചരിതം മുതലായ തുള്ളൽക്കഥകളിലെ ഭാഗങ്ങൾ മുതലായവ അദ്ദേഹത്തിനു ഹൃദിസ്ഥമായിരുന്നു. അതിമധുരമായ ശബ്ദത്തിൽ പലപ്പോഴും ഇവ ആലപിക്കുന്നത് അദ്ദേഹത്തിനും കേൾക്കുന്നവർക്കും ആനന്ദപ്രദമായിരുന്നു. ക്ലാസിക് - സാഹിത്യം, കല എന്നിവയിൽ ഊന്നിയ ഈ ദത്തദൃഷ്ടി സ്വാമിജിയുടെ പല ഭക്തന്മാർക്കും ശിഷ്യന്മാർക്കും ഈ മേഖലകളിലെ പ്രചോദനമായിട്ടുണ്ട്.

സാഹിത്യ മർമ്മജ്ഞരും ക്ലാസിക് കലാ സാഹിത്യ മേഖലകളിൽ വ്യക്തിമുദ്ര പതിപ്പിച്ചവരുമായ ശ്രീ.വട്ടപ്പറമ്പിൽ ഗോപിനാഥൻനായർ, ശ്രീ, പൂജപ്പുര കൃഷ്ണൻനായർ തുടങ്ങി പ്രഗത്ഭരായ പലരുടെയും പ്രചോദനം സ്വാമിജിയും അദ്ദേഹത്തിന്റെ അനുഗ്രഹവും തന്നെയെന്ന് അവരെല്ലാം ആദരപുരസ്സരം അനുസ്മരിച്ചിട്ടുണ്ട്.

## മികച്ച പ്രഭാഷകനും സംഘാടകനും

കേരളം കണ്ട മികച്ച പ്രഭാഷകരിൽ ഒരാളായിരുന്നു സ്മര്യ പുരുഷൻ. ഹിന്ദുമത തത്ത്വങ്ങളെയും, കാലികപ്രശ്നങ്ങളെയും, കുറിച്ച് യുക്തിഭദ്രമായ രീതിയിൽ, ശാസ്ത്രീയമായി, നർമ്മം കലർന്ന ഭാഷയിൽ വേണ്ടത്ര പ്രമാണങ്ങളുടെ പിൻബലത്തോടെ മണിക്കൂറുകളോളം നടത്തുന്ന പ്രഭാഷണങ്ങൾ ജനസഹസ്രങ്ങളെ ആകർഷിച്ചിരുന്നു. ശ്രീരാമദാസമിഷൻ യൂണിവേഴ്സൽ സൊസൈറ്റി, 1991മുതൽ തിരുവനന്തപുരത്ത് ആരംഭിച്ച ഹിന്ദുമതമഹാസമ്മേളനം, ഹിന്ദു ഐക്യവേദി മുതലായവ സ്വാമിജിയുടെ സംഘടനാപാടവത്തിന് മികച്ച ഉദാഹരണങ്ങളാണ്.

## ധർമസമര ചരിത്രത്തിലെ ചില സന്ദർഭങ്ങൾ

അദൃഷ്ടപൂർവങ്ങളും അതിബൃഹത്തുമായ പദ്ധതികളാണ് ജനന്മയ്ക്കു വേണ്ടി സ്വാമിജി ആവിഷ്കരിച്ചത്. ഉദ്ദിഷ്ടലക്ഷ്യത്തിലേക്ക് സമുദ്രോപരി, പ്രലോഭനങ്ങളെയും പ്രതിദ്വന്ദികളെയും, അതിജീവിച്ചും ബലവീര്യാദികൾ പ്രകടിപ്പിച്ചുംകൊണ്ടു സഞ്ചരിച്ച ശ്രീരാമദൂതനായ മാരുതിയെപ്പോലെയായിരുന്നു കർമ്മപഥങ്ങളിലൂടെ സ്വാമിജിയുടെ പ്രയാണം.

### പാലുകാച്ചിമലയിൽ

ഉഗ്ര സാധനകളുമായി 14 വർഷത്തോളം ആശ്രമത്തിൽ മാത്രം കഴിച്ചുകൂട്ടിയ സ്വാമിജി ധാർമിക സംവിധാനത്തിനേറ്റ ആഘാതം തിരിച്ചറിഞ്ഞ് ധർമബോധനവും ധർമസമരവും നയിച്ച ചരിത്രം ആരേയും പുളകം കൊള്ളിക്കുന്നതാണ്. സ്വാമിജിയെ കേന്ദ്രീകരിച്ചു കൊണ്ടു നടന്ന ഹിന്ദു പുനരുത്ഥാനസംവിധാനം തുടക്കം കുറിക്കുന്നത് കണ്ണൂർജില്ലയിലെ കൊട്ടിയൂർ പാലുകാച്ചി മലയിൽനിന്നാണ്.

1978 ജൂൺ 8-സ്വാമിതൃപ്പാദങ്ങൾ കേരളത്തിൽ ഹൈന്ദവപുനരുത്ഥാനത്തിന്റെ ധർമ്മകാഹളം മുഴക്കി. കന്യാകുമാരിയിൽ നിന്ന്

സ്വാമിജിയുടെ നേതൃത്വത്തിൽ പാലുകാച്ചിമലയിൽ പ്രതിഷ്ഠിക്കാനുള്ള വിഗ്രഹങ്ങളുമായി പ്രതിഷ്ഠാഘോഷയാത്ര ആരംഭിച്ചു. കേരളത്തിന്റെ തെക്കേഅറ്റം മുതൽ വടക്കേ അറ്റം വരെ നൂറുകണക്കിന് സ്വീകരണ യോഗങ്ങളിൽ പങ്കെടുത്തുകൊണ്ട്, സ്വാമിജി തന്റെ വാഗ്ധോരണി കൊണ്ട് ഹിന്ദുമനസ്സുകളെ തട്ടിയുണർത്തി. ഹിന്ദുവിന്റെ ആവേശമായി പാലുകാച്ചിമലയിൽ എത്തി ആ തൃക്കരങ്ങൾകൊണ്ട് ശ്രീരാമ-സീതാ-ആഞ്ജനേയ വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചു. ഉറങ്ങിക്കിടക്കുകയോ, ഉറക്കം നടിക്കുകയോ ചെയ്തിരുന്ന ഹിന്ദു സട കുടഞ്ഞെഴുന്നേറ്റു. അതിനു ശേഷമുള്ള മൂന്നു പതിറ്റാണ്ടുകളിൽ കേരളം കണ്ട എല്ലാ ധർമ്മസമര ങ്ങളുടേയും നേതൃത്വം സ്വാമിജിക്കായിരുന്നു. ഹിന്ദു സമാജത്തിന്റെ സങ്കീർണ്ണമായ പ്രശ്നങ്ങളെക്കുറിച്ച് അവരെ ബോധ്യപ്പെടുത്തിയ അദ്ദേ ഹം, അതിനുള്ള ശാസ്ത്രീയ പരിഹാരങ്ങളും നിർദ്ദേശിച്ചു. സ്വാമിജി കാട്ടിയ ധൈര്യവും ഹിന്ദുത്വാഭിമാനവും ഹിന്ദുമനസ്സുകളിൽ പരിവർത്ത നവും, ശക്തമായ സ്വാധീനവും ചെലുത്തി. 'ഹിന്ദുവിന് ഒരു നേതാ വുണ്ടോ?" എന്ന് ചോദിച്ചവരോട്, "ഉണ്ട്, അതിശക്തനായ ഒരു നേതാ വുണ്ട്", എന്ന് അദ്ദേഹം കാട്ടിക്കൊടുത്തു.

ക്ഷേത്രങ്ങൾ സംരക്ഷിക്കുവാനും, അന്യാധീനപ്പെട്ടവ പിടിച്ചെടുത്ത് പുനർനിർമ്മാണം ചെയ്യുവാനും ഹിന്ദുക്കളെ ആഹ്വാനം ചെയ്തുകൊ ണ്ടും, അവർക്ക് അതിന് നേതൃത്വം കൊടുത്തുകൊണ്ടുമാണ് കൊട്ടി യൂർ പാലുകാച്ചിമലയിൽ സ്വാമിജി ആയിരക്കണക്കിന് ഗിരിജനങ്ങളു ടേയും ഹരിജനങ്ങളുടേയും, മറ്റു ഹൈന്ദവജനവിഭാഗങ്ങളുടേയും സാന്നിദ്ധ്യത്തിൽ 1978 ജൂൺ 8ന് ദേവവിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചത്.

പ്രതിഷ്ഠാകർമ്മം കഴിഞ്ഞ് 90 ദിവസങ്ങൾ കഴിഞ്ഞപ്പോൾ 1978 സെപ്തംബർ 8-ാം തീയതി ആസുരികശക്തികൾ ശ്രീരാമ-സീത-ആ ഞ്ജനേയ വിഗ്രഹങ്ങൾ അടിച്ചുടച്ച്, പർണ്ണശാലയ്ക്ക് തീവെച്ചു.

ഹൈന്ദവ മനസ്സാക്ഷിയെ ഇളക്കിമറിച്ചുകൊണ്ട്, ഉടഞ്ഞ വിഗ്രഹ ങ്ങൾ വഹിച്ചുകൊണ്ടുള്ള വിലാപയാത്ര 1978 ഒക്ടോബർ 2-ാം തീയതി സ്വാമിജിയുടെ നേതൃത്വത്തിൽ കൊട്ടിയൂരിൽ നിന്ന് കന്യാകുമാരിയി ലേക്ക് തിരിച്ചു. ആ തേരോട്ടത്തിൽ സട കുടഞ്ഞെഴുന്നേറ്റ ഹിന്ദു മറ്റൊരു വിവേകാനന്ദനെ സ്വാമിജിയിൽ ദർശിച്ചു. 1978 ഒക്ടോബർ

11-ാം തീയതി കന്യാകുമാരിയിലെ ത്രിവേണി സംഗമത്തിൽ ഉടഞ്ഞ വിഗ്രഹങ്ങൾ ആചാരപൂർവ്വം നിമഞ്ജനം ചെയ്തു.

വിഗ്രഹനിമഞ്ജന വിലാപയാത്ര കൊട്ടിയൂരിൽ നിന്ന് ആരംഭിക്കുമ്പോൾ ഏവരേയും അത്ഭുതപ്പെടുത്തിക്കൊണ്ട് സ്വാമിജി ഒരു പ്രഖ്യാപനം നടത്തി, ' ഈ വിലാപയാത്ര തിരുവനന്തപുരം ജില്ലയിലേക്ക് പ്രവേശിക്കുന്നതിന് മുൻപ് ഈ അധർമ്മത്തിന് എല്ലാ ഒത്താശയും ചെയ്തുകൊടുത്ത പി.കെ.വാസുദേവൻനായരുടെ നേതൃത്വത്തിലുള്ള മന്ത്രിസഭ നിലംപതിക്കും. അല്ലാത്തപക്ഷം ഞാൻ ആശ്രമത്തിൽ കാലു കുത്തുകയില്ല.' കൊല്ലത്തെത്തുന്നതുവരെയും സ്വാമിജി പ്രഖ്യാപനം ആവർത്തിച്ചുകൊണ്ടിരുന്നു. കൊല്ലത്തെ സമാപനസമ്മേളനം കഴിഞ്ഞപ്പോൾ ഏവരേയും അത്ഭുതപ്പെടുത്തിക്കൊണ്ട് അതുവരെയും പ്രകടമായ യാതൊരു ഭീഷണിയുമില്ലാതിരുന്ന പി.കെ.വിയുടെ നേതൃത്വത്തിലുള്ള മന്ത്രിസഭ നിലംപതിച്ചു. ശ്രീമാൻ ഏ.കെ. ആന്റണി മന്ത്രിസഭക്കുള്ള പിന്തുണ പിൻവലിച്ചതായിരുന്നു കാരണം. ശ്രീമാൻ ആന്റണിയെ അതിന് പ്രേരിപ്പിച്ച ചേതോവികാരം ഇന്നും അജ്ഞാതമാണ്. സ്വാമിജിയുടെ തപസിന്റെ ബലമായിരുന്നു അത്.

1979 മാർച്ച് 30-ാം തീയതി പാലുകാച്ചിമലയിലെ പുന:പ്രതിഷ്ഠ നിശ്ചയിച്ചുകൊണ്ട്, ശ്രീരാമ-സീത-ആഞ്ജനേയ വിഗ്രഹങ്ങൾ വഹിച്ചുകൊണ്ട് സ്വാമിജി കന്യാകുമാരിയിൽ നിന്ന് കൊട്ടിയൂരിലേക്ക് പ്രതിഷ്ഠാഘോഷയാത്ര നടത്തി. നിരോധനാജ്ഞ ലംഘിച്ചുകൊണ്ട് അദ്ദേഹം പാലുകാച്ചിമലയിൽ വിഗ്രഹങ്ങൾ പുനഃപ്രതിഷ്ഠിച്ചു.

### നിലയ്ക്കൽ സമരം

1983 മാർച്ച് 24ന് ശബരിമല പൂങ്കാവനത്തിൽപ്പെട്ട നിലയ്ക്കലിൽ ചില കുത്സിതശക്തികൾ കുരിശു സ്ഥാപിച്ചു. പ്രമുഖദിനപത്രങ്ങളുടേയും രാഷ്ട്രീയ നേതാക്കളുടേയും സഹായത്തോടുകൂടി ക്രിസ്ത്യാനികൾ എ.ഡി.52ലെ കുരിശ് നിലയ്ക്കലിൽ കണ്ടെടുത്തുവെന്ന് ശക്തമായി പ്രചരിപ്പിച്ചു. നിലക്കൽ മഹാദേവക്ഷേത്രത്തിലേക്കുള്ള വഴിക്ക് 'സെന്റ്തോമസ് റോഡ്' എന്നും, നിലയ്ക്കൽ മലയ്ക്ക് 'സെന്റ് തോമസ് മൗണ്ട്' എന്നും പേരിട്ട് ബോർഡുകൾ സ്ഥാപിച്ചു. നിലയ്ക്കൽ ജംഗ്ഷനിൽ 'ശ്ലീബാനഗർ' എന്ന കമാനമുയർത്തി. ഹൈന്ദവസമൂഹം എന്തു ചെയ്യണമെന്നറിയാതെ അല്പമൊന്നു പതറി. കുരിശു സ്ഥാപിച്ച വിവരം

ശ്രീമാൻ കുമ്മനം രാജശേഖരനിൽനിന്നും ആദ്യമറിഞ്ഞപ്പോൾ സ്വാമി തൃപ്പാദങ്ങൾ ഇങ്ങനെ പ്രതികരിച്ചു. 'ആ കുരിശുവച്ചവർ തന്നെ എടുത്തുകൊണ്ടുപോകും. അതുവച്ചവനും, കൂട്ടുനിന്നവനും അനുഭവിക്കുകയും ചെയ്യും.'

സ്വാമിജിയുടെ നിർദ്ദേശപ്രകാരം ഏപ്രിൽ 14ന് നിലക്കലേക്ക് 'നാമജപയാത്ര' നടത്തി. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ഏപ്രിൽ 22-ന് കേരളത്തിലെ എല്ലാ ഹിന്ദുസംഘടനകളുടേയും നേതാക്കളുടെ യോഗം നടന്നു. 27 ഹിന്ദുസംഘടനാനേതാക്കൾ പങ്കെടുത്തു. പൂജ്യ സ്വാമിജി ചെയർമാനും, ശ്രീമാൻ കുമ്മനം രാജശേഖരൻ ജനറൽ കൺവീനറും, ജെ.ശിശുപാൽജി കൺവീനറുമായി 31 അംഗ നിലയ്ക്കൽ കർമ്മസമിതി രൂപീകരിച്ചു. ശബരിമല പൂങ്കാവനം സത്യവും, സെന്റ് തോമസ് കേരളത്തിൽ വന്നു എന്നത് കെട്ടുകഥയുമാണെന്നും, ശബരിമല പൂങ്കാവനത്തിൽ ഒരിടത്തും കുരിശുവെക്കാൻ ഹൈന്ദവജനത സമ്മതിക്കില്ലെന്നും, കുരിശ് ഉടനെ നീക്കം ചെയ്യണമെന്നും സ്വാമിജി പ്രഖ്യാപിച്ചു. നിലയ്ക്കൽ ആക്ഷൻ കൗൺസിലിന്റെ പ്രവർത്തനം സംസ്ഥാനത്ത് ഉടനീളം വ്യാപിച്ചു. ജില്ല, താലൂക്ക്, പഞ്ചായത്ത് തല സമിതികൾ രൂപീകരിച്ച് സമരം ശക്തിപ്പെടുത്തി. 1983 ഏപ്രിൽ 24ന് അന്നത്തെ മുഖ്യമന്ത്രി കരുണാകരന് ആദ്യനിവേദനം നല്കി.

ആക്ഷൻ കൗൺസിലിന്റെ ആദ്യയോഗം ചെങ്ങന്നൂരിൽ ഏപ്രിൽ 28ന് ചേർന്നു. അന്ന് ഉച്ചയ്ക്ക് ശേഷം സ്വാമിജിയുടെ നേതൃത്വത്തിൽ ആക്ഷൻ കൗൺസിൽ നേതാക്കൾ നിലയ്ക്കൽ സന്ദർശിച്ചു. കുരിശു സ്ഥാപിച്ച സ്ഥലത്ത് 3 ഏക്കർ ഭൂമി പള്ളിക്കനുവദിച്ചുകൊണ്ട് കരുണാകരൻ സർക്കാർ ഉത്തരവിട്ടു. പ്രതിഷേധ സൂചകമായി ഏപ്രിൽ 30 നിലയ്ക്കൽ ദിനമായി ആചരിച്ചു. സ്വാമിജിയുടെ നേതൃത്വത്തിൽ നിലയ്ക്കൽ സമരം ശക്തിപ്പെട്ടുകൊണ്ടിരുന്നു. തൽഫലമായി മെയ് 28ന് നിലയ്ക്കൽ കൈയ്യേറ്റ സ്ഥലത്തുനിന്നും ക്ഷേത്രത്തിന്റെ പടിഞ്ഞാറ് ഭാഗത്ത് 300മീറ്റർ അകലെ കുരിശ് മാറ്റി സ്ഥാപിച്ചു.

ജൂൺ 1-ന് കോട്ടയത്ത് ചേർന്ന ആക്ഷൻ കൗൺസിൽ പുതിയതായി കണ്ടെത്തിയ സ്ഥലം അസ്വീകാര്യമാണെന്നും, പൂങ്കാവനത്തിനുള്ളിൽ ഒരിടത്തും പള്ളി സ്ഥാപിക്കാൻ അനുവദിക്കില്ലെന്നും അസന്നിദ്ധമായി പ്രഖ്യാപിച്ചു. ജൂൺ 4ന് നിലയ്ക്കലിൽ പുതിയ സ്ഥല

ത്തേക്ക് 36 സന്യാസിശ്രേഷ്ഠന്മാരുടെ നേതൃത്വത്തിൽ ഹിന്ദുക്കൾ മാർച്ച് ചെയ്തു. വെടിവെപ്പ് ഉൾപ്പെടെയുള്ള മർദ്ദനമുറകൾകൊണ്ട് പോലീസ് മാർച്ചിനെ നേരിട്ടു. സന്യാസിമാർ ഉൾപ്പെടെ അനേകം പേർക്ക് പരുക്കേറ്റു. അനവധി പേർ അറസ്റ്റിലായി. ജൂൺ 6-ന് നില ക്കൽ പ്രക്ഷോഭം സർക്കാർ നിരോധിച്ചു. സംസ്ഥാനത്ത് അനേകാ യിരം ഹിന്ദുക്കൾ അറസ്റ്റ് വരിച്ച് ജയിലിലായി.

പ്രക്ഷോഭം ശക്തമായതിനെത്തുടർന്ന് സംസ്ഥാനത്തുണ്ടായ സംഘർഷാവസ്ഥ മനസ്സിലാക്കി, സർവ്വോദയനേതാവ് എം.പി.മന്മ ഥൻസാർ മദ്ധ്യസ്ഥശ്രമവുമായി സ്വാമിജിയെ സമീപിച്ചു. ഉപാധികളി ല്ലാതെ ചർച്ച നടത്തുവാൻ ക്രിസ്ത്യൻസഭാനേതാക്കൾ സമ്മതിച്ചു. ജൂൺ 27ന് മന്മഥൻ സാറിന്റെ മദ്ധ്യസ്ഥതയിൽ ആദ്യയോഗം നടന്നു. ആ യോഗത്തിൽ നിലയ്ക്കലിൽ നിന്ന് കുരിശുമാറ്റാമെന്ന് ക്രിസ്ത്യാ നികൾ സമ്മതിച്ചു. എവിടെ കുരിശുവെക്കണമെന്ന് തർക്കമായി. ജൂലൈ 5-ന് ക്രൈസ്തവ സഭാനേതാക്കൾ ചേങ്കോട്ടുകോണം ആശ്രമത്തി ലെത്തി സ്വാമിജിയുമായി ചർച്ച നടത്തി. ആഗസ്റ്റ് ആദ്യവാരം ക്രൈസ്ത വ-ഹൈന്ദവ നേതാക്കൾ നിലയ്ക്കലിന് സമീപമുള്ള സ്ഥലങ്ങൾ സന്ദർശിച്ചു. ക്രൈസ്തവനേതാക്കൾ ചൂണ്ടിക്കാട്ടിയ സ്ഥലങ്ങൾ സ്വാമി ജിയുടെ നേതൃത്വത്തിലുള്ള ഹൈന്ദവനേതൃസംഘം നിരസിച്ചു.

ആഗസ്റ്റിൽ ശബരിമല പൂങ്കാവനത്തിന്റെ സ്കെച്ചും, പ്ലാനും സ്വാമിജി മന്മഥൻസാറിന് കൈമാറുകയും, പൂങ്കാവനത്തിനുള്ളിൽ പള്ളി പണി യാൻ അനുവദിക്കുകയില്ലെന്ന് അസന്നിഗ്ദ്ധമായി പ്രഖ്യാപിക്കുകയും ചെയ്തു. ആഗസ്റ്റ് 12-ന് കോട്ടയം വടവാതൂർ സെമിനാരിയിൽ അടുത്ത യോഗം നടന്നു. ബിഷപ്പ് യോഗത്തിൽ പങ്കെടുക്കാത്തതിൽ പ്രതിഷേ ധിച്ച് സ്വാമിജിയുടെ നേതൃത്വത്തിൽ ഹിന്ദുനേതാക്കൾ യോഗത്തിൽ നിന്ന് ഇറങ്ങിപ്പോരുകയും, അന്ന് രാത്രി 9 മണിക്ക് കോട്ടയം ഇന്ദ്ര പ്രസ്ഥം ഹാളിൽ യോഗം ചേർന്ന് സ്ഥിതിഗതികൾ വിലയിരുത്തുകയും ചെയ്തു. ആഗസ്റ്റ് 26-ന് ഗവർണർക്ക് ഭീമഹർജി നല്കിക്കൊണ്ട് പ്രക്ഷോഭം ശക്തിപ്പെടുത്താൻ തീരുമാനിച്ചു. ആഗസ്റ്റ് 28 തിരുവോണ ദിവസം സ്വാമിജി ഉപവസിക്കാൻ തീരുമാനിച്ചു. ബിഷപ്പുമാരുടെ അഭ്യർത്ഥന മാനിച്ച് സ്വാമിജി ഉപവാസം ഉപേക്ഷിച്ചു. പ്രശ്നം കൈവി ട്ടു പോകുമെന്ന് മനസ്സിലാക്കിയ ബിഷപ്പുമാർ ആഗസ്റ്റ് 19-ന് കൊല്ലത്ത്

യോഗം ചേർന്ന് നിലയ്ക്കൽ ആക്ഷൻ കമ്മിറ്റിയുടെ അതിർത്തി നിർണ്ണയ പ്ലാൻ അനുസരിച്ച് കുരിശുമാറ്റി സ്ഥാപിക്കാൻ തീരുമാനിച്ചു. ഇതിന്റെ അടിസ്ഥാനത്തിൽ നിലയ്ക്കൽ പ്രക്ഷോഭം താൽക്കാലികമായി പിൻവലിച്ചു.

സ്വാമിജി നിർദ്ദേശിച്ച സ്ഥലത്തേക്ക്, ശബരിമല പൂങ്കാവനത്തിന് വെളിയിൽ കുരിശ് മാറ്റിസ്ഥാപിച്ചു. അതുകൊണ്ടും സ്വാമിജി തൃപ്തനായില്ല. നവംബർ 14,15,16 തീയതികളിൽ അദ്ദേഹം നിലക്കലിൽ ലക്ഷാർച്ചനടത്തി. 15ന് നിലക്കൽ ശ്രീകോവിലിൽ,18 കുടുംബങ്ങളിലെ പമ്പാതീർത്ഥം ശിവലിംഗ പ്രതിഷ്ഠയിൽ സ്വാമിജി അഭിഷേകം നടത്തുമ്പോൾ, വർഗ്ഗീയവിഷം വമിച്ച ആ കുരിശ് ആരോരമറിയാതെ, ഒരു ലോറിയിൽ ക്ഷേത്രത്തിനുമുൻപിൽ കൂടി കടന്നുപോയി.

**അയോദ്ധ്യാ സമരങ്ങളും കർസേവകളും**

മാർഗദർശകമണ്ഡലത്തിലെ സമുന്നത നേതാവും ദക്ഷിണ മണ്ഡലേശ്വരനുമായിരുന്ന സ്വാമിജി മാർഗദർശകമണ്ഡലത്തിന്റെയും വിശ്വഹിന്ദുപരിഷത്തിന്റെയും നേതൃത്വത്തിലാരംഭിച്ച രാമക്ഷേത്രനിർമ്മിതിയ്ക്കായുള്ള സമരത്തിൽ മുൻനിരയിലായിരുന്നു. കേരളീയ ഹൈന്ദവികതയെ തൊട്ടുണർത്തികൊണ്ട് രാമതരംഗം തന്നെ ഉണർത്തിവിടുവാൻ സ്വാമിജിയുടെ നേതൃത്വത്തിന് കഴിഞ്ഞു.

ശ്രീരാമചന്ദ്രന്റെ ജന്മസ്ഥലമായ അയോദ്ധ്യയിൽ രാമക്ഷേത്രം നിർമ്മിക്കണമെന്നുള്ളത് സ്വാമിജിയുടെ ശപഥമായിരുന്നു. രാമക്ഷേത്ര പുനർനിർമ്മാണ സമിതിയിൽ സ്വാമിജി ഒരു പരമോന്നത സ്ഥാനമാണ് വഹിച്ചിരുന്നത്. ഈ സമിതിയുടെ അദ്ധ്യക്ഷനായിരുന്ന ശ്രീരാമചന്ദ്ര പരമഹംസൻ 2003-ൽ സമാധിയായപ്പോൾ, ആ സന്യാസിവര്യന്റെ സ്മരണക്കായി സ്വാമിതൃപ്പാദങ്ങൾ സ്ഥാപിച്ച ബൃഹദ്പിച്ചളഫലകം ഒരു ചരിത്രസ്മാരകമായി ഇന്ന് അയോദ്ധ്യയിൽ ശ്രീരാമചന്ദ്ര പരമഹംസസമാധിയിൽ വിരാജിക്കുന്നു. ഈ ഫലകത്തിൽ, ശ്രീരാമചന്ദ്രപരമഹംസപ്രശസ്തിയും, ശ്രീരാമക്ഷേത്രം അയോദ്ധ്യയിൽ നിർമ്മിക്കുന്ന കാര്യത്തിലുള്ള ജഗദ്ഗുരുവിന്റെ ശപഥവും അടങ്ങിയിട്ടുണ്ട്.

**പാപ്പാവേദി പ്രശ്നം**

മാർപ്പാപ്പ കേരളം സന്ദർശിച്ച സന്ദർഭത്തിൽ പ്രസംഗിക്കാനായി ശംഖുമുഖത്ത് സ്ഥാപിച്ച താല്ക്കാലികവേദി ഒരു സ്ഥിരം സംവിധാ

നമാക്കാനുള്ള ഗൂഢശ്രമം, രാഷ്ട്രീയനേതൃത്വങ്ങളുടെ ഒത്താശ യോടെ ക്രിസ്ത്യൻ മതമേധാവികൾ നടത്തി. ശംഖുമുഖം, ശ്രീപത്മ നാഭന്റെ 'ആറാട്ടുകടവ്' ആണെന്നും അവിടെ പാപ്പാവേദി അനുവദി ക്കില്ലെന്നും സ്വാമിജിയുടെ നേതൃത്വത്തിൽ ഹൈന്ദവനേതൃത്വം പ്രഖ്യാപിച്ചു. പ്രക്ഷോഭം ശക്തമാകുമെന്ന് മനസ്സിലായപ്പോൾ സ്വാമി ജിയുടെ നേതൃത്വത്തിലുള്ള ഹിന്ദു സംഘടനാ നേതാക്കളുമായി ആലോചിച്ച് പാപ്പാവേദി പൊളിച്ചുമാറ്റാൻ ക്രിസ്തീയ മതനേതൃത്വം തീരുമാനിച്ചു.

**പൂന്തുറ കലാപം**

പൂന്തുറയിൽ നടന്ന ഏകപക്ഷീയമായ മതതീവ്രവാദ ആക്രമണ ത്തിൽ സാധുഹിന്ദുജനതയ്ക്ക് എല്ലാം നഷ്ടപ്പെട്ടപ്പോൾ സ്വാമിജി അവിടെ ഓടിയെത്തുകയും, ആശ്രമത്തിൽ നിന്ന് ഹിന്ദുജനതക്ക് ആവ ശ്യമായ സാധനങ്ങൾ അവിടെ എത്തിക്കുകയും ചെയ്തു. (പൂന്തുറക ലാപത്തെക്കുറിച്ച് അന്വേഷിച്ച കമ്മീഷന്റെ റിപ്പോർട്ട് പ്രസിദ്ധീകരി ക്കാനോ, കുറ്റവാളികളെ നിയമത്തിന്റെ മുൻപിൽ കൊണ്ടുവരുവാനോ കലാപസമയത്തും, അതിനുശേഷവും അധികാരത്തിലുണ്ടായിരുന്ന നാളിതുവരെയുള്ള ഒരു സർക്കാരും ശ്രമിച്ചിട്ടില്ലെന്നുള്ള വസ്തുത ഹിന്ദു ജനത മനസ്സിലാക്കണം. സംഘടിത മതവിഭാഗങ്ങൾക്കു മുൻപിൽ അസംഘടിതരായി നില്ക്കുന്നതിന്റെ ഭവിഷ്യത്തിനെക്കുറിച്ചും ബോധമുള്ളവരാകണം).

ഇനി ഒരിക്കലും ഹിന്ദുവിന് ഇങ്ങനെ ഒരനുഭവം ഉണ്ടാകാതിരി ക്കാൻ വേണ്ടി 53 ഹിന്ദുസംഘടനകളെ ഉൾപ്പെടുത്തി 'ഹിന്ദുഐക്യ വേദി' എന്ന സംഘടന സ്വാമിജി മുൻകൈയ്യെടുത്ത് രൂപീകരിച്ചു. ഹിന്ദു വിനെതിരെയുള്ള ഒരു ചെറിയ ആക്രമണം പോലും ചോദ്യം ചെയ്യ പ്പെടാതെ പോകരുതെന്നും, അവയെ ശക്തമായി ചെറുത്തു തോല്പി ക്കണമെന്നും ഹിന്ദുഐക്യവേദി സ്ഥാപകചെയർമാൻ സ്ഥാനം ഏറ്റെ ടുത്തുകൊണ്ട് സ്വാമിജി പ്രഖ്യാപിച്ചു.

അനധികൃതമായി നിർമിക്കപ്പെട്ട വൈക്കം ടി.വി.പുരം സെമി ത്തേരിക്കെതിരെയുള്ള പ്രക്ഷോഭണങ്ങളിലും പമ്പാനദിയിൽ സംഘ ടിത മതസംവിധാനം കെട്ടിയിറക്കിയ കൽക്കെട്ടിനെതിരെയും ഹിന്ദു വിന് ശക്തമായ നേതൃത്വം അദ്ദേഹം നല്കി.

രാമായണ കഥാസന്ദർഭങ്ങളുമായി ബന്ധപ്പെട്ട എല്ലാ കേന്ദ്രങ്ങളും ഉചിതമായ രീതിയിൽ സംരക്ഷിക്കപ്പെടണമെന്ന താത്പര്യം സ്വാമിജിക്കുണ്ടായിരുന്നു. അതിന്റെ ഭാഗമായിട്ടു തന്നെയാണ് ചടയമംഗലം ജടായുപാറയിൽ കോദണ്ഡരാമ പ്രതിഷ്ഠ നടത്തിയതും.

ഗുരുവായൂർ, ശബരിമല ക്ഷേത്രങ്ങളിൽ നടന്ന ക്ഷേത്രവിമോചന സമരങ്ങൾക്ക് സ്വാമിജി ശക്തമായ നേതൃത്വം നൽകി.

വികാസ്ഭവൻ ഹനുമാൻ കോവിലിന് സമീപമുള്ള സ്ഥലം സി.എച്ച്. മുഹമ്മദുകോയ ഫൗണ്ടേഷന് നല്കാൻ കരുണാകരൻ മന്ത്രിസഭ തീരുമാനിച്ചപ്പോൾ അതിനെ ശക്തമായി എതിർത്തുകൊണ്ട് അടുത്തുവന്ന ആന്റണി മന്ത്രിസഭയെക്കൊണ്ട് ആ നിർദ്ദേശം പിൻവലിപ്പിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു.

കരുനാഗപ്പള്ളി പുതിയകാവ് ദേവീക്ഷേത്രമൈതാന വിമോചന സമരത്തിന് ശക്തമായ നേതൃത്വം നല്കി, ആ ധർമ്മസമരം വിജയ പ്രാപ്തിയിലെത്തിക്കുവാൻ സ്വാമിജിക്ക് സാധിച്ചു.

മാർച്ച് - ഏപ്രിൽ മാസങ്ങളിൽ ശ്രീ മൂകാംബികാക്ഷേത്ര സന്നിധിയിൽനിന്ന് തുടങ്ങി, കേരളത്തിന്റെ വടക്കേ അറ്റം മുതൽ തെക്കേ അറ്റം വരെയും, കന്യാകുമാരിവരെയും സഞ്ചരിച്ച് ഹിന്ദുവിന്റെ ആത്മാഭിമാനം തട്ടിയുണർത്തുന്ന ഇന്നും അനുസ്യൂതം തുടർന്നുവരുന്നതുമായ ശ്രീരാമനവമി രഥയാത്രയും, അതിനോടനുബന്ധിച്ചുള്ള ശ്രീരാമനവമി ഹിന്ദുസമ്മേളനവും സംഘടിപ്പിച്ചത് സ്വാമിജിയുടെ നേതൃത്വത്തിലായിരുന്നു.

ഹിന്ദുവിന്റെ സ്വാഭിമാനത്തെ തട്ടിയുണർത്തുവാനും, സനാതനധർമ്മത്തെക്കുറിച്ചും, അതിന്റെ സംരക്ഷണത്തിന്റെ ആവശ്യകതയെക്കുറിച്ചും അവനെ ബോധവൽക്കരിക്കാനും കേരളത്തിൽമാത്രം മണിക്കൂറുകൾ നീണ്ടുനിന്ന അനേകം പ്രഭാഷണപരമ്പരകൾ അദ്ദേഹം നടത്തി.

ഹിന്ദു ജനസംഖ്യ വർദ്ധിപ്പിക്കേണ്ട ആവശ്യകത, ഹിന്ദുബാങ്ക്, കൃഷി, വ്യവസായം എന്നിവയിൽ ഹിന്ദുവഹിക്കേണ്ട പങ്ക്, ഹിന്ദു വ്യാപാരികൾക്ക് പ്രത്യേകസംഘടന, ഹിന്ദു കുടുംബയൂണിറ്റുകൾ, ഹിന്ദു പെൺകുട്ടികൾക്കായുള്ള വിവാഹ ഇൻഷ്വറൻസ് പദ്ധതി, സനാതന സംസ്കാരത്തിൽ അധിഷ്ഠിതമായ വിദ്യാഭ്യാസത്തിന്റെ മഹത്വം, ക്ഷേത്രങ്ങളുടെ അഭിവൃദ്ധി, ഹിന്ദുവിന് ധർമ്മാധിഷ്ഠിത

മായ ജീവിതചര്യ, ഹിന്ദുപാർലമെന്റ് -ഇങ്ങനെ ഹിന്ദുവിന്റെ സമഗ്രപുരോഗതിക്കാവശ്യമായ പദ്ധതികളെക്കുറിച്ച് ചർച്ചചെയ്യുകയും, അത് നടപ്പാക്കാൻ പരിശ്രമിക്കുകയും ചെയ്തു. ഓരോ ഹിന്ദുവീട്ടിലും 'തുളസിത്തറ'യുടെ അനിവാര്യതയെക്കുറിച്ച് അദ്ദേഹം വിശദീകരിച്ചു.

ഹിന്ദുവിന് വേണ്ടി 'പുണ്യഭൂമി' എന്ന സനാതനദിനപ്പത്രം മലയാളത്തിലും, ഇംഗ്ലീഷിലും, ഇന്റർനെറ്റ് എഡിഷൻ സഹിതം അദ്ദേഹം ആരംഭിച്ചു. അതിൽ Sunday Suppliment-ന് പകരം Hindu Day ആയ വ്യാഴാഴ്ച Suppliment ഇറക്കി.

പര്യാവരണരഞ്ജകമായ ജീവിതരീതിയിലൂന്നി കാർഷിക സംസ്കാരത്തിലേക്ക് സമൂഹത്തെ പുനരാനയിക്കാൻ കൃഷിയുടെ മഹത്വം ഉദ്ബോധിപ്പിച്ചുകൊണ്ട്, 'കൃഷി പൂജയാകുന്നു'വെന്ന് പ്രഖ്യാപിച്ചുകൊണ്ട് ശതകോടി അർച്ചനക്ക് മുൻപ് അദ്ദേഹം 'കൃഷിയജ്ഞം' നടത്തി.

ലോകക്ഷേമത്തിനായി മാസങ്ങളോളം നീണ്ടുനിൽക്കുന്ന ഹോമപരമ്പരകൾ, നൂറുകണക്കിന് ലക്ഷാർച്ചനകൾ, ശതകോടി അർച്ചന, സഹസ്രകോടി അർച്ചന എന്നിവയും സ്വാമിജി തൃപ്പാദങ്ങളുടെ ഉൾക്കാഴ്ചയിലൂടെ നടത്തിയവയത്രേ. സ്വാമിജി തൃപ്പാദങ്ങളുടെ തൃക്കരങ്ങൾ കൊണ്ടുതന്നെ നടത്തപ്പെട്ട വിഗ്രഹപ്രതിഷ്ഠകൾ കേരളത്തിലങ്ങോളമിങ്ങോളമായി നിരവധിയുണ്ട്. ഉഗ്രസാധകനായ സ്വാമിജി തൃപ്പാദങ്ങളുടെ ആശ്രയത്തിലണഞ്ഞ് തീരാവ്യാധികളും കഠിനമായ മാനസികരോഗങ്ങളും ഇതര കുടുംബപ്രശ്നങ്ങളും അകന്നവർ സഹസ്രങ്ങളാണ്. സ്വാമിജിയുടെ പാവനപാദങ്ങളിൽ നിന്ന് മന്ത്രദീക്ഷയെടുത്ത് മന്ത്രോപാസനചെയ്യുന്ന സാധകശതങ്ങൾ കേരളത്തിൽ മാത്രമല്ല ഇതരമായ സംസ്ഥാനങ്ങളിലും രാജ്യത്തിന് വെളിയിലുമുണ്ട് എന്നുള്ളത് ആ ഗുരുത്വത്തിന്റെ ജഗദ്ഗുരുത്വം വിളംബരം ചെയ്യുന്നുണ്ട്. സ്വാമിജി തൃപ്പാദങ്ങളുടെ അന്തരംഗശിഷ്യൻമാരിലൂടെ നിലനിന്നുവരുന്ന സന്യാസിപരമ്പരയും സാധനാമാർഗങ്ങളിൽ ഉറച്ചുനിന്ന് ജഗദ്ഹിതത്തെ ഉറപ്പുവരുത്തുവാൻ ദൃഢപ്രതിജ്ഞരായിത്തന്നെ ഈദൃശകാര്യക്രമങ്ങളെ തുടർന്നുവരുന്നുണ്ട്. ഹഠയോഗരാജയോഗപദ്ധതികളിൽ ഒരുപോലെ കൃതഹസ്തതയാർന്ന ആ ആചാര്യനിൽ നിന്നും യോഗവിദ്യകൾ അഭ്യസിച്ച നിരവധി സന്യാ

സിവര്യൻമാരും ഗൃഹസ്ഥശിഷ്യൻമാരും ആ അനുഗ്രഹത്തെ ഇന്നും സ്മരിച്ചുവരുന്നുണ്ട്. ആതുരൻമാർക്ക് വൈദ്യനായും അശരണർക്ക് ആശ്രയദാതാവായും സമരമുഖങ്ങളിൽ നേതാവായും ശിഷ്യഗണ ങ്ങൾക്ക് ഉത്തമഗുരുനാഥനായും വിളങ്ങിയ സ്വാമിജി തൃപ്പാദങ്ങൾ തന്റെ പ്രൗഢഗംഭീര പ്രഭാഷണങ്ങളിൽക്കൂടിയും ഗ്രന്ഥങ്ങളിൽക്കൂ ടിയും പുണ്യപുരാണങ്ങളെ സാധാരണക്കാരനിൽ എത്തിക്കുകയും, ഹിന്ദുധർമ്മത്തെക്കുറിച്ച് അവരെ ബോധവാന്മാരാക്കുകയും ചെയ്തു. ഒരു വിഷയത്തെക്കുറിച്ചും അദ്ദേഹവുമായി സംവദിക്കാൻ ആരും ധൈര്യപ്പെട്ടില്ല.

'ലോകം ഒരു കുടുംബം' എന്ന അടിസ്ഥാനാശയത്തിലൂന്നി ജീവ ത്കേന്ദ്രിതമായ ആശയസംഹിതയെ ലോകത്തിന് പരിചയപ്പെടുത്തിയ ആചാര്യൻ അതിനു മുഖ്യ ഉപാധിയാക്കിയത് രാമായണ മഹാഗ്രന്ഥ ത്തെയും സാമൂഹിക ചുറ്റുപാടുകളെയും തന്നെയായിരുന്നു. നിരവധി തവണ ഹിന്ദുധർമ്മ പ്രചാരണത്തിന് അമേരിക്കയടക്കമുള്ള വിദേശ രാജ്യങ്ങളിൽ സന്ദർശനം നടത്തി പ്രഭാഷണ പരമ്പരകളിൽ വ്യത്യസ്ത ജനസമുദായങ്ങളെ അഭിമുഖീകരിച്ച സ്വാമിജി ഹൈന്ദവ ധർമ്മത്തിന്റെ ഉടലാർന്ന വക്താവായിരുന്നു. ചെന്നെത്തിയ ഇടങ്ങളി ലെല്ലാം ഹൈന്ദവപ്രസ്ഥാനങ്ങളെ ഏകീകരിക്കുവാനും ആചാരങ്ങളെ ക്രമീകരിക്കുവാനും ശ്രദ്ധിച്ച തൃപ്പാദങ്ങൾ നേതൃത്വം കൊടുത്ത് വിദേ ശങ്ങളിൽ രൂപീകരിക്കപ്പെട്ട് പ്രവർത്തിച്ചുവരുന്ന സംഘടനകൾ ബഹു മുഖങ്ങളാണ്.

കേരളത്തിലും, ഭാരതത്തിലും എന്നല്ല ലോകമൊട്ടാകെ ആ സദ്ഗുരു സനാതനധർമ്മത്തെ പരിചയപ്പെടുത്തി. അതുകൊണ്ടാണ് അശോക്ജി സിംഗാൾ പറഞ്ഞത്, 'സ്വാമിജി ഭാരതീയ സംസ്കാരത്തിന്റെ അമൂല്യ സ്വത്താണ്' എന്ന്.

ധർമ്മപ്രചാരണത്തിനായി ശ്രീരാമദാസമിഷൻ യൂണിവേഴ്സൽ സൊസൈറ്റി സ്ഥാപിക്കുകയും, അതിന്റെ മേൽനോട്ടത്തിൽ അനേകം ക്ഷേത്രങ്ങൾ നിർമ്മിക്കുകയും, നാശോന്മുഖമായിക്കൊണ്ടിരുന്ന പല ക്ഷേത്രങ്ങളും ഏറ്റെടുത്ത് പുനരുദ്ധാരണം നടത്തുകയും ചെയ്തു. കേര ളത്തിൽമാത്രമല്ല, ഭാരതത്തിലെ മറ്റു സംസ്ഥാനങ്ങളിലും ക്ഷേത്രങ്ങ ളും, ആശ്രമങ്ങളും സ്ഥാപിച്ചു. അനേകം വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങി.

ഹിന്ദുവിനായി അദ്ദേഹം മുന്നോട്ടുവെച്ച ഏറ്റവും ശ്രദ്ധേയവും, സമഗ്രവുമായ ഒരു സംരംഭമായിരുന്നു ശബരിമല വികസനത്തിനായുള്ള 'ഹരിവരാസനം പ്രോജക്ട്'. അനേകം സാങ്കേതിക വിദഗ്ദ്ധരുമായി ആലോചിച്ച് അദ്ദേഹം രൂപകല്പന ചെയ്ത ഹരിവരാസനം പ്രോജക്ടിന്റെ സവിശേഷതകൾ:-

1. തിക്കും, തിരക്കും മൂലമുള്ള ആപത്തും, മരണവും ഒഴിവാക്കുന്നു.
2. അപ്രദിക്ഷണമല്ലാത്ത യാത്രാസഞ്ചാരത്തിന് സൗകര്യം വർദ്ധിപ്പിക്കുന്നു.
3. 10 മുതൽ 12 വരെ മണിക്കൂറുകൾ കാത്തുനിൽക്കേണ്ടിവരുന്ന സമയം രണ്ടരമണിക്കൂറായി ചുരുങ്ങുന്നു.
4. തീർത്ഥാടകർക്ക് വിരി വെക്കുവാൻ അനുയോജ്യമായ തുറസ്സായ സ്ഥലങ്ങൾ സർവ്വത്ര ലഭ്യമാക്കുന്നു.
5. വിരിപ്രദേശങ്ങളിലെല്ലാം ശുദ്ധജലം ആവോളം ലഭ്യമാകുന്നു.
6. മഴവെള്ളം പോലും നഷ്ടപ്പെടുത്താതെ ശുചീകരണത്തിന് ഉപയോഗിക്കുന്നു.
7. ചപ്പും, ചവറും മലിനവസ്തുക്കളും നഷ്ടപ്പെടുത്താതെ ഗ്യാസ് പ്ലാന്റിനുള്ള അസംസ്കൃത പദാർത്ഥങ്ങളാകുന്നു. ഇത് ധനലാഭത്തിനും, പരിസരശുചീകരണത്തിനും, പാചകത്തിനും, ലൈറ്റ്, ഫാൻ ഇവ പ്രവർത്തിക്കുന്നതിനും പ്രയോജനപ്പെടുന്നു.
8. കർണസൂത്രം റോഡുകൾവഴി ആശുപത്രിയിലേക്കുള്ള വഴി സുഗമമാകുന്നു.
9. സന്നദ്ധസേവകരും, ശുചീകരണ പ്രവർത്തകരും, ആതുരസേവനവും കാര്യക്ഷമമാകുന്നു.
10. പ്രസാദവിതരണത്തിന്റെ തള്ളൽ ഒഴിവാക്കുന്നു.
11. കക്കൂസുകളും മറ്റും ശുചിത്വത്തോടെ സൂക്ഷിക്കപ്പെടുന്നു.
12. കൺവെയർ ബെൽറ്റ് സംവിധാനം പ്രത്യേക സൗകര്യം നല്കുന്നു.
13. ഭൂഗർഭപാതകൾ അസൗകര്യങ്ങൾ ഒഴിവാക്കുന്നു.
14. ഗോപുര വാതിലുകൾ നാലെണ്ണം അടച്ചാൽ പ്രവേശനം നിരോധിക്കാൻ കഴിയും. ഇത് ശുചിത്വം സംരക്ഷണം ഇവയെ സഹായിക്കുന്നു. സേവന സ്ഥാപനങ്ങൾക്ക് ഈ നിയന്ത്രണംമൂലം പ്രവർത്തന

സൗകര്യങ്ങൾ തടസ്സപ്പെടുന്നില്ല. പുറത്തേക്ക് തുറക്കപ്പെടുന്ന കടകൾ വലിയ സൗകര്യങ്ങൾ നല്കുന്നു.

15. 1 ലക്ഷം മുതൽ 1½ ലക്ഷം വരെയുള്ള മരങ്ങൾ അനേകം കോടിരൂപയുടെ ലാഭവും, തണലും, ശുദ്ധവായുവും സംഭാവന ചെയ്യുന്നു.
16. വർഗ്ഗനാശം വരുന്ന ചെടികളുടെ പുനരുജ്ജീവനം നടപ്പാക്കുന്നു.
17. സൂപ്പർവിഷൻ സൗകര്യങ്ങളും സുരക്ഷാസംവിധാനങ്ങളും ശാസ്ത്രീയമായിത്തീരുന്നു.
18. മകരജ്യോതിദർശനം 25ലക്ഷത്തോളംപേർക്ക് ഒരുമിച്ച് സാധിക്കുന്നു.
19. കഴുതശല്യം ഒഴിവാക്കുന്നു.
20. വാർത്താവിതരണസൗകര്യങ്ങൾ അതീവശാസ്ത്രീയമാകുന്നു.
21. ബഹുഭാഷാമന്ദിരങ്ങൾ അന്യദേശക്കാർക്ക് ആശ്വാസം പകരുന്നു.
22. അയ്യപ്പന്റെ പിതൃസ്ഥാനീയനായ പന്തളം രാജാവിന് പ്രത്യേക മന്ദിരം ഉണ്ടാക്കുന്നു.
23. പരിസ്ഥിതി സംരക്ഷണം സാധ്യമാകുന്നു.
24. 18 മലകളിലും ഉപദേവസ്ഥാനങ്ങൾ സംരക്ഷിക്കപ്പെടുന്നു.
25. ശബരിമല ദേശീയതീർത്ഥാടനകേന്ദ്രമായി വികസിക്കുന്നു.
26. 18-ാം പടിയും, ശ്രീകോവിലും സർവ്വദിക്കുകളിൽ നിന്നും ദർശിക്കാൻ കഴിയുന്നു.
27. ശബരിക്ക് സ്മാരകമന്ദിരവും, ക്ഷേത്രവും ഉയരുന്നു. (ഇത്ര സമസ്തവും, ആധികാരികവുമായ 'ഹരിവരാസനം പ്രോജക്ട്' വർഷങ്ങൾക്ക് മുൻപ് സ്വാമിജി ദേവസ്വംബോർഡിനും, സർക്കാരിനും സമർപ്പിച്ചെങ്കിലും അത് പരിഗണിക്കാതെ, അനേകകോടികൾ ചെലവഴിച്ച് പുതിയ സർവ്വേ ഗ്രൂപ്പിനെ നിയമിക്കുകയും, നിർദ്ദേശങ്ങൾ ഒന്നും പരിഗണിക്കാതെ ഹിന്ദുവിനെയും, സ്വാമിഭക്തരേയും അവഹേളിക്കുകയും ചെയ്യുന്ന സർക്കാർ നിലപാടുകൾ ഇനി എന്നാണ് ഹിന്ദു മനസ്സിലാക്കുന്നത്?)

ആയുർവേദത്തിൽ അഗാധപാണ്ഡിത്യമുണ്ടായിരുന്ന സ്വാമിജി ആയുർവേദ ഔഷധങ്ങളുടെ ശാസ്ത്രീയമായ നിർമ്മാണവും ഗവേഷണവും പ്രോൽസാഹിപ്പിച്ചിരുന്നു. തനതായ ആയുർവേദ ഔഷധ

ങ്ങളുടെ നിർമ്മിതി ലക്ഷ്യംവച്ചുകൊണ്ട് തുടങ്ങിയ മനീഷി ഹെർബൽസും ആയുർവേദ ഔഷധക്കൂട്ടുകളാൽ പ്രസിദ്ധമായ മുത്തീസ് ഹെർബൽ കോളയും സ്വാമിജിയുടെ പരിരക്ഷണയിൽ വളർന്നു വികസിച്ചവയത്രേ.

ഭാരതീയമായ എല്ലാ മേഖലകളിലും ആധികാരിക ശബ്ദമായി വിരാജിച്ചുകൊണ്ട് ഹിന്ദുവിനെ സംബന്ധിക്കുന്ന സമസ്തപ്രശ്നങ്ങളെക്കുറിച്ചും ഗഗനമായി ചിന്തിക്കുകയും, പരിഹാര പദ്ധതികൾ ആവിഷ്ക്കരിക്കുകയും, അത് നടപ്പിലാക്കുകയും ചെയ്ത ജഗദ്ഗുരു സ്വാമി സത്യാനന്ദസരസ്വതി തൃപ്പാദങ്ങൾ 2006 നവംബർ 24-ാം തീയതി പരമധാമത്തിൽ വിലയം പ്രാപിച്ചു.

അയോദ്ധ്യയിൽ അനിവാര്യമായ ശ്രീരാമക്ഷേത്രനിർമ്മാണം, രാമസേതു തകർത്തുകൊണ്ട് കപ്പൽചാൽ നിർമ്മിക്കാനുള്ള പദ്ധതിയുടെ തടയൽ, ഹൈന്ദവ ആരാധനാലയങ്ങളേയും, സംസ്കൃതിയേയും തച്ചുടക്കാനുള്ള ഗൂഢശ്രമം തകർക്കേണ്ടതിന്റെ ആവശ്യകത, ഭൂരിപക്ഷത്തെ ചവുട്ടിമെതിച്ചുകൊണ്ട് ന്യൂനപക്ഷങ്ങൾക്ക് അനർഹയായി നല്കുന്ന ആനുകൂല്യങ്ങൾ, ഹിന്ദുവിനെ പരസ്യമായി ആക്ഷേപിക്കൽ, ദേശദ്രോഹശക്തികളും, രാഷ്ട്രീയപാർട്ടികളുമായുള്ള പരസ്യമായ കൂട്ടുകൂടൽ ഇവയെക്കുറിച്ചൊക്കെ ഹിന്ദുസമൂഹത്തെ ബോധവൽക്കരിക്കേണ്ട ഈ കാലഘട്ടത്തിൽ സ്വാമിജിയുടെ നേതൃത്വത്തിന്റെ അനിവാര്യതയെക്കുറിച്ചും, അദ്ദേഹത്തിന്റെ അഭാവംമൂലം ഉണ്ടായിരുന്ന നഷ്ടത്തെക്കുറിച്ചും നാം ബോധവാന്മാരാകുന്നു.

ഈ ധർമ്മഗുരുവിന് പ്രണാമം അർപ്പിച്ചുകൊണ്ട് ജന്മഭൂമി ദിനപ്പത്രം 2006 നവംബർ 27-ാം തീയതി എഴുതിയ എഡിറ്റോറിയലിന്റെ പ്രഥമ ഖണ്ഡിക ഇവിടെ ഉദ്ധരിക്കട്ടെ,

"ആധുനിക കേരളത്തിന്റെ യശസ്സിന് ഭസ്മക്കുറിയിട്ട സമാധിസ്ഥനായ ശ്രീമദ് സത്യാനന്ദസരസ്വതി തിരുവടികളുടെ അനുഭവസാക്ഷ്യം, വരുംതലമുറയ്ക്ക് പാഠവും, വഴികാട്ടിയുമാണ്. സാമൂഹ്യസമസ്യകളുടെ നാല്ക്കവലകളിൽ അദ്ദേഹം ചൂണ്ടുപലകകൾ സ്ഥാപിച്ചു. അർത്ഥം അറിയാത്തതുകൊണ്ടോ, വഴിത്താരകൾ ക്ലേശഭൂയിഷ്ഠമായതുകൊണ്ടോ ചൂണ്ടുപലകകളെ ഇടത്താവളങ്ങളും, വഴിയമ്പലങ്ങളുമാക്കാനേ നമുക്കു കഴിഞ്ഞുള്ളൂ. പക്ഷേ, കല്ലും, മുള്ളും നിറഞ്ഞ വഴിയി

ലൂടെ സ്വാമിജി ബഹുദൂരം യാത്ര ചെയ്തുകഴിഞ്ഞിരുന്നു. താൻ 50 വർഷം മുമ്പേ സഞ്ചരിക്കുന്നതുകൊണ്ട് പറഞ്ഞതിന്റെയും, സഞ്ചരിക്കുന്നതിന്റെയും ഉദ്ദേശ്യം പലർക്കും പിടികിട്ടില്ലെന്നും സ്വാമിജി പറയാറുണ്ടായിരുന്നു. ഒരായുസ്സിൽ ചെയ്തു തീർക്കുന്നതിനുമപ്പുറം മഹാകാര്യങ്ങൾ ചെയ്തു. അതിലെല്ലാം അടങ്ങിയിട്ടുള്ള സ്വപ്നങ്ങളും സങ്കല്പങ്ങളും ബാക്കിയാണെങ്കിലും ദിശാബോധവും കർമ്മപഥവും വെട്ടിത്തെളിച്ചു കാണിച്ചിട്ടാണ് ആ ധർമ്മഗുരുയാത്രയായത്.

കഠിനമായ തപസ്സും, സമർപ്പണബോധവും, ഇച്ഛാശക്തിയും, സ്നേഹനിർഭരമായ ഒരു ഹൃദയവും ഉള്ള അനുചരസംഘത്തിനേ ആ വഴി സഞ്ചരിക്കാൻ കഴിയൂ.'

സ്വാമിജി സമാധിയായപ്പോൾ വിശ്വഹിന്ദുപരിഷത് അന്തർദേശീയ അദ്ധ്യക്ഷൻ മാന്യ അശോക്ജി സിംഗാൾ ഇങ്ങനെ അനുശോചിച്ചു.

*" Viswa Hindu Parishad was extremely shocked to hear the Samadhi of Swamiji. Maa Bhaarati has lost one of her great sons.*

*Viswa Hindu Parishad has lost one of the strongest pillars of strength of its Kendriya marga darshak mandal (Central Advisory Council) and the Srirama Janma Bhumi Nyas Munch. Poojya Swamiji had given momentum to an incessant Dharmasamara and putup a formidable work against the spread of conversion activities in Kerala. This great cause of Maa Bharati would always miss him. He was the most can did Hindutva face in Kerala fighting against all the injustice being done to Hindu. The passing away of this guiding light is a great loss to our Hindutva movement in Kerala as well as at the national and international levels".*

സ്വാമിജി പകർന്നു തന്ന വാക്കുകളെ ഹൃദയത്തോടുചേർത്ത് നമുക്ക് കർമ്മപഥത്തിലിറങ്ങാം, *'ജാതികൾക്കതീതമായ് പാർട്ടികൾക്കതീതമായ് ഹൈന്ദവരേ ഉണരുവിൻ... ഉയരുവിൻ...'. 'ജാതി, മത, രാഷ്ട്രീയ സീമകളെ അതിലംഘിച്ച് വളർന്നുനിൽക്കുന്ന ഒരുന്നത സംസ്കാരത്തിനു വഴികാട്ടിയായി, അനശ്വര ശരീരികളായി നമ്മെ നയിക്കുന്ന*

ആചാര്യപരമ്പരയുടെ ഏകസങ്കല്പത്തെ ആദരിച്ച് ഒരേ ഒരു ശരീരമായി വളർന്ന് വരുവാൻ, ഒരേ ബുദ്ധിയിൽ ചിന്തിക്കുവാൻ, ഒരേ നാവു ചലിക്കുവാൻ ഹൈന്ദവ സാമൂഹ്യ ശരീരത്തിന് കഴിയട്ടെ! നിരസിക്കുന്നതിലും, നിഷേധിക്കുന്നതിലുമല്ലാ, ഉൾക്കൊള്ളുന്നതിലും, ഒരുമിക്കുന്നതിലുമാണ് വളർച്ചയെന്ന് പ്രഖ്യാപിച്ച ഗുരുക്കന്മാരുടെ സങ്കല്പം നമ്മെ നയിക്കട്ടെ'.

**ജയ് സീതാറാം**



നിലയ്ക്കൽ സമരാംഗണങ്ങളിലൊന്ന്...



ആശ്രമത്തിൽ വച്ച് നടന്ന ദക്ഷിണാഞ്ചൽ സന്ന്യാസി സമ്മേളനം



ജ്യോതിക്ഷേത്രം – സ്വാമിജി തൃപ്പാദങ്ങളുടെ സമാധിക്ഷേത്രം

Published by

**SREE RAMA DASA ASHRAM**

Chenkottukonam, Thundathil - P.O.Thiruvananthapuram - 695581

Phone : 0471 - 2712050

Printed at

**Darsana Offset, Thiruvalla, Phone : 0469 - 2618854(O), 2619128(R)**